ക്രൈസ്തവ കാഹളം

ആഗസ്റ്റ് 2016



# മറിയം

## മാതൃത്വത്തിന്റെ മഹനീയ മാതൃക



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, വലിയ സഹനശീലത്തിലും പീഡകളിലും ഞെരുക്കങ്ങളിലും വൈഷമ്യങ്ങളിലും മർദനങ്ങളിലും ലഹളകളിലും അധ്വാനങ്ങളിലും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

# ഉള്ളടക്കം

ആഗസ്റ്റ് 2016






**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. ജോബിൻ കറുകയിൽ
Mob: 8281459112

**കവർ & ലേഔട്ട്**
Fingraph, Trivandrum 5

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4






# നമ്മുടെ അമ്മ

അമ്മ - എന്ന പദത്തോട് നമുക്ക് വല്ലാത്ത അടുപ്പമാണുള്ളത്. ഒരു പദത്തോട് ഇത്ര അടുപ്പം വരുമെങ്കിൽ ആ യാഥാർത്ഥ്യത്തോട് നമുക്കുള്ള ബന്ധം എത്രയോ വലുതാണ്. എല്ലാവരേയും സംബന്ധിച്ച് ഇതായിരിക്കണം അനുഭവം. എന്നാൽ വ്യത്യസ്തമായ കാര്യങ്ങളാണ് നാം കേൾക്കുന്നതും കാണുന്നതും. ഇവയൊന്നും നാം ഒരിക്കലും കേൾക്കുവാനും കാണുവാനും ആഗ്രഹിക്കുന്നില്ല. നമ്മുടെ അമ്മമാർക്ക് എന്തുപറ്റി. മാതൃത്വത്തിന്റെ മഹത്വം നഷ്ടപ്പെടുത്തുന്നവർ ആരാണ്. മഹനീയമായ മാതൃത്വത്തിന് ആരാണ് ഒരു മാതൃക. കാഹളം മാസിക അന്വേഷിക്കുന്നത് അതാണ്. കുടുംബങ്ങളിലാണ് മാതൃത്വം ഏറ്റവും ഉന്നതമായ നിലയിൽ ആഘോഷി ക്കപ്പെടേണ്ടതും ആദരിക്കപ്പെടേണ്ടതും. എന്നാൽ കുടുംബങ്ങൾ മാതൃത്വത്തിന്റെ സ്ഥാനത്ത് പ്രതിഷ്ഠിച്ചത് ഭൗതികലോകം വച്ചുനീട്ടിയ പലതുമാണ്. ഭവനത്തിന്റെ നടുത്തളങ്ങളിൽ നിന്നും അമ്മമാർ പിന്നാമ്പുറങ്ങളിലേക്കും വശങ്ങളിലേക്കും തള്ളിമാറ്റപ്പെട്ടു. അവിടം കണ്ണീർക്കയങ്ങളായി. മാതൃത്വം അവമതിക്കപ്പെടുന്നതിന് കാരണങ്ങൾ പലതാണ്. അവ അന്വേഷിച്ച് പോകുമ്പോൾ ഭവനങ്ങളിൽ തന്നെ അതിന്റെ കാരണങ്ങൾ കണ്ടെത്തുവാൻ കഴിയും. കുടുംബങ്ങൾ പ്രാർത്ഥനയിൽ നിന്നും തലതിരിച്ചപ്പോൾ അമ്മയെന്ന വലിയ യാഥാർത്ഥ്യത്തോട് ചേർത്ത് വായിക്കേണ്ട അതിന്റെ ആത്മീയ അംശം നഷ്ടപ്പെട്ടു തുടങ്ങി. ഇവിടെയായിരുന്നു തകർച്ചകളുടെ തുടക്കം. അമ്മ ഒരു ഉപകരണമോ, യന്ത്രമോ ആയി തീർന്നു. ഭവനങ്ങളിലെ സ്വീകരണമുറികളിൽ കർത്താവിന്റെ സ്ഥാനം കരസ്ഥമാക്കിയ ടിവിയെന്ന വിനോദോപാധി കൊണ്ടു വന്ന നാശത്തിന്റെ സംസ്കാരം നമ്മുടെ കുടുംബങ്ങളെ മൂല്യതകർച്ചയിലേക്ക് നയിച്ചു. ടിവി സിരീയലുകൾ സ്ത്രീത്വത്തെ ഏറ്റവും മോശമായി ചിത്രീകരിച്ചു. ഇതിന്റെ ഏറ്റവും വലിയ ഇര അമ്മയായിരുന്നു. അമ്മയാകുന്നതിൽ അഭിമാനം തോന്നുന്ന തലമുറ നമുക്ക് നഷ്ടമായി. ഭൗതിക ലോകം വെച്ചുനീട്ടുന്ന നൈമിഷിക സുഖങ്ങൾ അമ്മയെന്ന യാഥാർത്ഥ്യത്തിന് മുകളിലായി. അമ്മമാർ തന്നെ കുഞ്ഞുങ്ങളുടെ ഘാതകരായിത്തീരുന്നു. കുഞ്ഞുങ്ങൾ ഏറ്റവും സുരക്ഷിതരാണെന്ന് നാം കരുതുന്ന ഗർഭപാത്രങ്ങൾ കൊലക്കളങ്ങളായി മാറുന്നു. മാതൃത്വത്തെ അതിന്റെ മഹത്വത്തിലേക്ക് കൊണ്ടുവരുന്നതിന് നാം എന്ത് ചെയ്യണം. ആരാണ് നമുക്കിതിനൊരു മാതൃക.

കൈക്കുഞ്ഞിന്റെ ജീവൻ രക്ഷിക്കുവാനായി ബേത്ലഹേമിൽ നിന്നും ഈജിപ്തിലേക്ക് ഓടി പോകുന്ന ഒരു അമ്മയെ സുവിശേഷം നമുക്ക് പരിചയപ്പെടുത്തുന്നുണ്ട്. പരിശുദ്ധ കന്യകമറിയം. മാതൃത്വത്തിന്റെ മഹനീയ മാതൃക. തന്റെ ചാർച്ചക്കാരിയായ എലിസബത്തിനെ ശുശ്രൂഷിക്കുവാനായി യുദായായിലെ അവളുടെ ഭവനത്തിലേക്ക് തിടുക്കത്തിൽ യാത്രയാകുന്ന മറിയം മാതൃത്വത്തെ സ്നേഹിച്ചവളും ശുശ്രൂഷിച്ചവളുമാണ്. അതുവഴി മാതൃത്വത്തിന്റെ മഹനീയ മാതൃകയാണ് വിശുദ്ധ കന്യക മറിയം പകർന്നു നൽകിയത്. പരിശുദ്ധ കത്തോലിക്കാ സഭയിൽ പരിശുദ്ധ കന്യകമറിയത്തിന്റെ സ്ഥാനം അതുല്യമാണ്. സഭാ ജീവിതമാകുന്ന തീർത്ഥാടനത്തിൽ പരിശുദ്ധ അമ്മ നൽകുന്ന മാതൃകയും മദ്ധ്യസ്ഥതയും അളവില്ലാത്തതാണ്.



**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943



# പിതൃമൊഴി

ആഗസ്റ്റ് 15 ഓരോ ഭാരതീയനെ സംബന്ധിച്ചും അഭിമാന ദിനമാണ്. ഓരോ ഭാരതീയ ക്രൈസ്തവനെ സംബന്ധിച്ചും അത് ഇരട്ടപ്പെരുന്നാളാണ്. രാജ്യത്തിനു സ്വാതന്ത്ര്യദിനവും പരി. ദൈവമാതാവിന്റെ സ്വർഗ്ഗാരോപണ തിരുനാളും. ഈ ദ്വിവിധ കാരണങ്ങൾ ആത്മസമർപ്പണത്തിലേക്ക് നമ്മെ വീണ്ടും ആനയിക്കുകയാണ്.

ഭരണപരമായ സ്വാതന്ത്ര്യം നേടിയ നമ്മുടെ രാജ്യം ഈ നാളിലെ അവസാനത്തെ പൗരനുവരെ ഭരണസ്വാതന്ത്ര്യത്തിന്റെ ഗുണപരമായ പങ്ക് നൽകുന്നതിന് പരിശ്രമിച്ചുകൊണ്ടിരിക്കുന്നു. സമത്വവും സാഹോദര്യവും ഭരണപരമായ സ്വാതന്ത്ര്യത്തിന്റെ നിദർശന ഭാവങ്ങളാണ്. ഈ രാജ്യത്തിന്റെ ഐശ്വരിയത്തിന്റെ പങ്ക് സമത്വഭാവനയോടുകൂടി എല്ലാവർക്കും അനുഭവിക്കുവാൻ കഴിയുന്ന ഒരവസ്ഥ ഈ രാജ്യത്തിന്റെ ഗുണങ്ങളും സാധ്യതകളും എല്ലാവർക്കുമായി സംവരണം ചെയ്യിക്കുന്ന നിശ്ചയദാർഢ്യം ഭരണ സ്വാതന്ത്ര്യത്തിന്റെ നേർക്കാഴ്ചയാണ്. ഇൻഡ്യ സ്വതന്ത്രമായി എന്നത് മനസ്സിൽ ഒരു ഊഷ്മള അനുഭവമായി കരുതുന്ന ഭാരതീയനാണ് സ്വതന്ത്ര ഭാരതത്തിന്റെ സാക്ഷ്യപത്രം. ദളിത് പിന്നാക്ക വിഭാഗങ്ങളുടെമേൽ നടത്തുന്ന മൃഗീയമായ പീഢനങ്ങൾ സ്വതന്ത്രഭാരതത്തിന് അപമാനം സൃഷ്ടിച്ചിരിക്കുന്നു. ലോകരാഷ്ട്രങ്ങൽക്കിടയിൽ ഒരു വൻശക്തിയായി വളരുവാൻ ഭാരതം ശ്രമിക്കുന്നതിനിടയിൽ നമ്മുടെ തന്നെ സഹോദരങ്ങൾ നമ്മുടെ നാട്ടിൽ ജാതിയും മതവും നിറവും പറഞ്ഞ് പിരിഞ്ഞു നിൽക്കുന്നതും പീഢനത്തിന് വിധേയരാകുന്നതും നാടിന് തീരാകളങ്കമാണ്. നീതി ന്യായ നിയമ വ്യവസ്ഥകൾ അഭംഗുരം പാലിക്കപ്പെടണം. ഭരണഘടന അട്ടിമറിക്കപ്പെടരുത്. ഭരണസ്വാതന്ത്ര്യം ലഭിച്ച നമ്മുട നാട്ടിൽ, നമ്മുടെ പൂർവ്വപിതാക്കന്മാർ ആലോചനയോടെ കുറിച്ചുവച്ച വിശ്വപ്രസിദ്ധമായ ഇൻഡ്യൻ ഭരണഘടനയിലെ മതസ്വാതന്ത്ര്യം അന്യൂനമായി പരിരക്ഷിക്കപ്പെടുന്നു എന്നുള്ളത് സ്വതന്ത്രഭാരതത്തിന്റെ വ്യക്തിത്വത്തെ വിളിച്ചറിയിക്കുന്ന സജീവ അടയാളമാണ്. മതസൗഹാർദ്ദത്തിനും സഹിഷ്ണുതയ്ക്കും, അഹിംസയ്ക്കും പേരുകേട്ട നമ്മുടെ മതേതരത്വത്തിന്റെ യശസ്സ് എന്നും വാനോളം ഉയരട്ടെ! ത്രിവർണ്ണ പതാക ഉയരത്തിൽ പറക്കട്ടെ! ജയ് ഭാരത്!

പരി. ദൈവമാതാവിന്റെ സ്വർഗ്ഗാരോപണ തിരുന്നാൾ ഇമ്മാനുവേൽ അനുഭവത്തിന്റെ തുടർച്ചയാണ്. സ്വർഗ്ഗത്തിൽ തന്റെ പുത്രന്റെ സന്നിധിയിൽ നമുക്കായി ഒരുക്കപ്പെട്ടിരിക്കുന്ന വാസസ്ഥലത്ത് അമ്മ രാജ്ഞിയായി അവരോധിക്കപ്പെട്ടിരിക്കുന്നു. ദൈവഹിതം അന്വേഷിച്ചും ദൈവഹിതത്തിനു വിധേയപ്പെട്ടും ജീവിച്ച കന്യകമറിയം നമ്മുടെ ക്രിസ്തീയ ജീവിതത്തിന് മാതൃകയും

മദ്ധ്യസ്ഥയുമാണ്. ആഗ്രഹിച്ചത് പ്രാർത്ഥിക്കുകയും പ്രാർത്ഥിച്ചത് സമർപ്പണത്തോടെ പ്രവർത്തിക്കുകയും ചെയ്ത അനുഭവമാണ് ഇതാ ഞാൻ കർത്താവിന്റെ ദാസി. നിറവേറട്ടെ എന്ന മറിയത്തിന്റെ മനസമ്മതത്തിന്റെ വളർച്ച. ആഗ്രഹവും പ്രാർത്ഥനയും പ്രവർത്തിയും തമ്മിൽ ഉണ്ടാകേണ്ട ഒരാത്മബന്ധത്തിന്റെ ആവശ്യകതയാണ് പരി. അമ്മയുടെ ജീവിതം നമ്മുടെ മുമ്പിൽ വ്യക്തമാക്കുന്നത്. ആഗ്രഹവും പ്രാർത്ഥനയും പ്രവർത്തിയും ഏകോപിപ്പിച്ച് ജീവിതം നയിച്ചപ്പോഴാണ് പരി. ദൈവമാതാവ് സ്വർഗ്ഗത്തിന്റെ രാജ്ഞിയും നമുക്ക് മാതൃകയും ആയത്.

യേശുപൈതലിനെ ലോകത്തിനു നൽകിയ പരിശുദ്ധ അമ്മ ഇന്നും നമ്മുടെ മദ്ധ്യേ മാതൃകയായി പ്രശോഭിക്കുന്നു. അമ്മയോടൊപ്പം നമുക്ക് തീർത്ഥാടനം തുടരാം. കൃപനിറഞ്ഞ മറിയമേ നിനക്ക് സമാധാനം.....!

ഏവർക്കും സ്വാതന്ത്ര്യത്തിന്റെയും സ്വർഗ്ഗാരോപണ തിരുന്നാളിന്റെയും ആശംസകൾ നേരുന്നു.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ച്ബിഷപ്പ്-കാതോലിക്കോസ്




# പരിശുദ്ധ മറിയം: മാതൃത്വത്തിന്റെ മഹനീയമാതൃക



ബിഷപ്പ് ഡോ. സാമുവൽ
മാർ ഐറേനിയോസ്



മാതൃത്വം സ്നേഹത്തിന്റെയും കരുതലിന്റെയും ശൂന്യവൽകരണത്തിന്റെയും ആകെത്തുകയാണ്. ഓരോ കുഞ്ഞും ദൈവപദ്ധതിയനുസരിച്ച് ഉരുവാകുന്നത് അമ്മയുടെ ഉദരത്തിൽ. അമ്മ ശ്വസിക്കുന്നതും ഭക്ഷിക്കുന്നതുമെല്ലാം കുഞ്ഞിനു വേണ്ടികൂടിയാണ്. അമ്മയുടെയും കുഞ്ഞിന്റെയും ഹൃദയങ്ങൾ ഉദരത്തിൽ വച്ചുതന്നെ ചേർക്കപ്പെട്ടിരിക്കുന്നു; ഒന്നിച്ചുമിടിക്കുന്നു. കുഞ്ഞ് പിറന്നുവീഴുന്നത് അമ്മയുടെ മടിത്തട്ടിൽ. വളരുന്നത് അമ്മയുടെ കരവലയത്തിൽ. ജീവിതാന്ത്യം വരെ ഊർജം പകരുന്ന ശക്തി അമ്മ തന്നെ. അമ്മയെപ്പറ്റിയുള്ള ഓർമ്മ പോലും ഹൃദയത്തെ ത്രസിപ്പിക്കും. ഒരുവന്റെ മരണസമയത്തും ശബ്ദിക്കാനാവുമെങ്കിൽ അമ്മയെന്നാവും ഉരുവിടുക.

ഈ ലോകത്തിൽ അമ്മയനുഭവമില്ലാതെ ജീവിക്കാനാവില്ല. ഈ ‘അമ്മ അനുഭവം’ ഒരു വ്യക്തിയെ ആത്മീയവും മാനസികവുമായ പക്വതയിലെത്തിക്കും. അമ്മയില്ലാതെ ആരും അനാഥരാവാനിടയാകരുതെന്നതുകൊണ്ടാവണം യേശു സ്വന്തം അമ്മയെ ലോകത്തിനു മുഴുവനും അമ്മയായി നല്കിയത്. പരിശുദ്ധ അമ്മയില്ലായിരുന്നെങ്കിൽ ക്രിസ്തുശിഷ്യന്മാരുടെ ജീവിതം തന്നെ വ്യത്യസ്തമാകുമായിരുന്നു. തള്ളിപ്പറഞ്ഞ പത്രോസിനെയും ഓടിഒളിച്ച ഇതരശിഷ്യന്മാരെയും ചേർത്തു നിർത്തി ആശ്വസിപ്പിച്ച് മുറിവുകളുണക്കി ആത്മധൈര്യം പകർന്നത് പരിശുദ്ധ അമ്മയാണ്. പരിശുദ്ധാത്മാവിനെ സ്വീകരിക്കുവാൻ ദൈവഹിതം വ്യാഖ്യാനിച്ചുകൊടുത്ത് കൂട്ടായ്മയിൽ ചേർത്തുനിർത്തി ഒരുക്കിയത് പരിശുദ്ധ അമ്മ തന്നെ. ‘അമ്മ അനുഭവം’ സ്വന്തമാക്കിയ യോഹന്നാൻ ഒരിക്കലും അത് നഷ്ടപ്പെടാതെ വ്യത്യസ്തനായിരിക്കുന്നതും ഈ അനുഭവത്തിന്റെ പശ്ചാത്തലത്തിലാണ്. യേശുവിലേക്കുള്ള ഉറപ്പുള്ള വഴിയാണ് പരിശുദ്ധ മറിയം എന്ന് നാം അറിയണം.

**വിശുദ്ധരുടെ അനുഭവങ്ങൾ**

ബിഷപ്പ് ഫുൾട്ടൻ ജെ. ഷീന് പരിശുദ്ധ അമ്മ

യോട് വലിയ ബന്ധമായിരുന്നു. അമ്മയെപ്പറ്റി വാചാലനാകുമായിരുന്നു ഷീൻ. ഇതേപ്പറ്റി വിമർശിച്ച പ്രോട്ടസ്റ്റന്റുകാരോട് അദ്ദേഹം പറഞ്ഞു. ഈശോയെ ഈ ലോകത്തിന് കൊടുക്കുവാൻ പിതാവായ ദൈവത്തിന് മറിയത്തിന്റെ സഹായം വേണമായിരുന്നു. പിന്നെ ഷീന് ഇത് മാതാവിന്റെ സഹായമില്ലാതെ സാധിക്കുമോ?

വി. ജോൺ പോൾ രണ്ടാമൻ മാർപാപ്പയുടെ അമ്മ അദ്ദേഹത്തിന് എട്ടു വയസ്സുള്ളപ്പോൾ മരിച്ചു. 12-ാം വയസ്സിൽ ജ്യേഷ്ഠൻ മരിച്ചു. അദ്ദേഹത്തിന് 20 വയസ്സുള്ളപ്പോൾ അപ്പനും മരിച്ചു. ഒറ്റയ്ക്കായ ആ യുവാവിനെ (വോയ്റ്റീവയെ) വളർത്തിക്കൊണ്ടുവന്നത് പരിശുദ്ധ അമ്മയാണ്. മരിയഭക്തനായ ജോൺപോൾ പാപ്പായുടെ ജീവിതം ധ്യാനവിഷയമാക്കിയതിന്റെ ഫലമായിട്ടാണ് 1980-കൾ മുതൽ ഫ്രാൻസിസ് പാപ്പ എന്നും മുഴുവൻ ജപമാല ചൊല്ലുവാൻ തുടങ്ങിയത്. 'അമ്മേ ഞാൻ പൂർണ്ണമായും അമ്മയുടേതാകുന്നു' എന്നതായിരുന്നു ജോൺ പോൾ രണ്ടാമന്റെ നിരന്തരപ്രാർത്ഥന. ഈ പാപ്പയാണ് പരിശുദ്ധ മറിയം ആദ്യത്തെ സക്രാരിയാണെന്നും, മറിയം വിശ്വാസത്തിന്റെ പാഠശാലയാണെന്നും, ഈ അമ്മ കുർബാനയുടെ സ്ത്രീയാണെന്നും പഠിപ്പിച്ചത്.

വി. യോഹന്നാൻ 23-ാമൻ മാർപാപ്പ രണ്ടാം വത്തിക്കാൻ കൗൺസിൽ പ്രഖ്യാപിച്ചപ്പോൾ ലോകം മുഴുവനും അത്ഭുതപ്പെട്ടു. റോമൻ കൂരിയ അക്ഷരാർത്ഥത്തിൽ അമ്പരന്നു. പ്രായവും രോഗവും മൂലം പരിക്ഷീണിതനായിരുന്ന യോഹന്നാൻ 23-ാമൻ മാർപാപ്പ ആരെയും അറിയിക്കാതെ സെക്രട്ടറിയോടൊപ്പം ലേറേറ്റോയിൽ പോയി. ലെറേറ്റോ മാതാവിന് രണ്ടാം വത്തിക്കാൻ കൗൺസിലിനെ സമർപ്പിച്ചു. കൗൺസിലിന്റെ വിജയത്തിനു വേണ്ടി പ്രാർത്ഥിക്കുവാൻ നിർദ്ദേശിച്ചത് 'എത്രയും ദയയുള്ള മാതാവേ' എന്ന പ്രാർത്ഥനയായിരുന്നു. മാതാവ് ഏറ്റെടുത്തു നടത്തിയ കൗൺസിൽ എത്ര വലിയ മാറ്റമാണു സഭയിലും ലോകത്താകമാനവും വരുത്തിയത്. കൗൺസിലിന്റെ പ്രധാന ഡിക്രികളിൽ ഒന്നായ സഭ ആധുനികലോകത്തിൽ എന്ന ഡിക്രിയിൽത്തന്നെ പരിശുദ്ധ അമ്മയെപ്പറ്റിയുള്ള പ്രബോധനവും ഉൾപ്പെടുത്തിയിട്ടുണ്ട്.

1959-ൽ ഇറ്റാലിയൻ ബിഷപ്പ്സ് കോൺഫറൻസ് ഇറ്റലിയെ പൂർണമായും ഫാത്തിമാ മാതാവിന് സമർപ്പിക്കുവാൻ തീരുമാനമെടുത്തു. സെപ്റ്റംബർ 13-ാം തീയതി സമർപ്പിക്കാനാണു നിശ്ചയിച്ചത്. ആഗസ്റ്റ് മാസത്തിൽ മാതാവിന്റെ രൂപം വിമാനമാർഗം പാദ്രെ പിയോ താമസിച്ചിരുന്ന സാൻജിയോവാനിയിൽ എത്തിച്ചു. ഈ അവസരത്തിൽ പാദ്രെ




പിയോ രോഗിയായി ശയ്യാവലംബിയായിരുന്നു. സാൻജിയോവാനിയിൽ നിന്നു തിരിച്ചു കൊണ്ടുപോകുന്ന ദിവസം അദ്ദേഹം അവശ നിലയിലായിരുന്നെങ്കിലും വീൽചെയറിൽ ദേവാലയത്തിലെത്തി. മാതാവിന്റെ രൂപത്തിനരികിൽ പ്രാർത്ഥിച്ചു. തൃപ്പാദത്തിൽ ചുംബിച്ചു. അദ്ദേഹം മാതാവിനെ ഒരു കൊന്ത അണിയിച്ചു. അന്ന് വൈകുന്നേരം മാതാവിന്റെ രൂപം ഫോജിയായിലേക്കു യാത്ര തിരിക്കുമ്പോൾ അദ്ദേഹം മാതാവിനോട് പരിഭവം പറഞ്ഞു. "പരിശുദ്ധ അമ്മേ, അങ്ങ് എത്തിയപ്പോൾ എന്റെ കിടക്കയിൽ ഞാൻ ഗുരുതരാവസ്ഥയിലായിരുന്നു. ഈ അവസ്ഥയിൽ എന്നെ ഉപേക്ഷിച്ചിട്ട് അങ്ങ് തിരിച്ചുപോകുകയാണോ". ആ നിമിഷം തന്നെ അജ്ഞാതമായ ഒരു ഊർജം അദ്ദേഹത്തിൽ നിറഞ്ഞു. അദ്ദേഹം സ്വയം എഴുന്നേറ്റിരുന്നു. "എനിക്ക് നല്ല സുഖം തോന്നുന്നു' എന്ന് ഉറക്കെ വിളിച്ചുപറഞ്ഞു. അദ്ദേഹം പൂർണസുഖം പ്രാപിച്ചു. ദിവസവും നാല്പതിൽ കുറയാതെ ജപമാല ചൊല്ലിയിരുന്ന പാദ്രെ പീയോ നൊവേഷ്യേറ്റിൽ പ്രവേശിക്കുവാൻ അനുഗ്രഹം തേടി അമ്മയുടെ അടുത്തെത്തിയപ്പോൾ ഒരു ജപമാലയാണ് സമ്മാനമായി നല്കിയത്. ഇത് അദ്ദേഹം ജീവിതാന്ത്യം വരെ ഒരായുധമാക്കി ഉപയോഗിച്ചു. അദ്ദേഹം ജീവിക്കുന്ന ജപമാലയായിരുന്നു. വി. മാക്സിമിലുൻ കോൾബെ പരിശുദ്ധ അമ്മയുടെ ഭക്തനായിരുന്നു. ഒരിക്കൽ പരി. അമ്മ പ്രത്യക്ഷപ്പെട്ട് രണ്ട് കിരീടം കാണിച്ചു. വിശുദ്ധിയും രക്തസാക്ഷിത്വവുമായിരുന്നു അവ.

ഏതു വേണം എന്ന് അമ്മ ചോദിച്ചു. എനിക്ക് രണ്ടും വേണമെന്നായിരുന്നു മറുപടി. അതുപോലെ രക്തസാക്ഷിയായ വിശുദ്ധനായി കോൾബെ.

വാഴ്ത്തപ്പെട്ട മദർ തെരേസയ്ക്ക് പരിശുദ്ധ അമ്മയോടുള്ള ബന്ധം സവിശേഷമായിരുന്നു. ജപമാലയെ ശരീര അവയവം പോലെയായിരുന്നു അവർ കരുതിയിരുന്നത്. നിരന്തരം ആ വിരലുകൾ ജപമാലമണികളിലായിരുന്നു. മദർ തെരേസ യാത്രയ്ക്കുള്ള ദൂരം അളന്നിരുന്നത് ജപമാല ചൊല്ലിക്കൊണ്ടായിരുന്നു.

വി. കൊച്ചുത്രേസ്യ പുണ്യവതിക്ക് നാല് വയസ്സുള്ളപ്പോൾ അമ്മ സേലി മാർട്ടിൻ മരണമടഞ്ഞു. പിന്നീട് പരിശുദ്ധ അമ്മ ആയിരുന്നു അവളുടെ അമ്മ. ചെറുപുഷ്പം രോഗബാധിതയായി, മരണാസന്നയായി. മുറിയിൽ സൂക്ഷിച്ചിരുന്ന വിജയമാതാവിന്റെ രൂപത്തിലേക്ക് പരിക്ഷീണിതയായി സ്നേഹത്തോടെ അവൾ നോക്കി കിടന്നു. ആ രൂപം പുഞ്ചിരിക്കുന്നത് അവൾ കണ്ടു. അവൾ പരിപൂർണ സൗഖ്യം പ്രാപിക്കുകയും ചെയ്തു. കർമ്മല മഠത്തിൽ ചേരാൻ പോയപ്പോഴും ഈ രൂപവുമായിട്ടാണ് അവൾ പോയത്. ശിശുസഹജമായ നിഷ്കളങ്കത നിഴലിക്കുന്ന ബന്ധമായിരുന്നു കൊച്ചുറാണിക്ക് പരി. അമ്മയോടുണ്ടായിരുന്നത്. പലപ്പോഴും പരി. അമ്മയോട് അവൾ ഫലിതം പറയുമായിരുന്നു. ഒരിക്കൽ അവൾ പറഞ്ഞു. "ഞാൻ നിന്നേക്കാൾ ഭാഗ്യവതിയാണ്, എന്തുകൊണ്ടെന്നാൽ ഇത്രയും മഹതപൂർണ്ണയും സുകൃതസമ്പന്നയുമായ നീ എനിക്ക് അമ്മയായി ഉണ്ടല്ലോ". അമ്മയോടുള്ള ഈ ബന്ധം കൊച്ചുത്രേസ്യായെ യേശുവിനോടുള്ള അടുപ്പത്തിൽ ആഴപ്പെടുത്തുകയും ചെയ്തു.

**കേരളത്തിലെ വിശുദ്ധർ**

നമ്മുടെ നാട്ടിലെ വിശുദ്ധരും പരിശുദ്ധ അമ്മയോട് പുലർത്തിയിരുന്ന ബന്ധം സവിശേഷമായിരുന്നു. വി. അൽഫോൻസാമ്മയുടെ മുഴുവൻ പേര് അമലോത്ഭവത്തിന്റെ അൽഫോൻസ എന്നാണ്. തന്റെ അഗ്നിയുടെ അനുഭവങ്ങളെ പരിശുദ്ധ അമ്മയുടെ കരംപിടിച്ചാണ് അവൾ അതിജീവിച്ചത്. വെള്ളി ഉരുക്കുന്നവനെപ്പോലെ കർത്താവ് തന്നെ ഉരുക്കികൊണ്ടിരിക്കുന്നു എന്ന് വി. അൽഫോൻസാമ്മ ഉരുവിട്ടത് പരിശുദ്ധ അമ്മയുടെ മടിത്തട്ടിലിരുന്നായിരുന്നു. വളരെ ചെറുപ്പത്തിലേ അമ്മ നഷ്ടപ്പെട്ട വി. അൽഫോൻസാമ്മയ്ക്കും പരി. അമ്മ തന്നെയായിരുന്നു അഭയവും ആശ്രയവുമായത്. വി. ചാവറയച്ചനും മാതൃഭക്തനായിരുന്നു. മാരകരോഗത്തിൽ കുടുംബാംഗങ്ങൾ എല്ലാം മരണമടഞ്ഞപ്പോഴും കുടുംബം നിലനിർത്താൻ വേണ്ടി സെമിനാരിയിൽ നിന്ന് മടങ്ങിപ്പോകാനുള്ള പ്രേരണകളെ അതിജീവിച്ചത് പരിശുദ്ധ അമ്മയുടെ പിൻബലത്തി



ലാണ്. ജപമാലയെ വചനമാല എന്നാണ് അദ്ദേഹം വിളിച്ചിരുന്നത്. ഒരു മിസ്റ്റിക്ആയ വി. എവുപ്രസ്യാമ്മ ജപമാല മണികളിലൂടെയാണ് തന്റെ ആത്മീയതയെ ആഴപ്പെടുത്തി പോഷിപ്പിച്ചത്. ജപമാല കൈകളിൽ ഇല്ലാതെ സിസ്റ്റർ എവുപ്രസ്യാമ്മയെ കാണാൻ സാധിക്കുമായിരുന്നില്ല. പരിശുദ്ധ അമ്മ വി. എവുപ്രസയാമ്മയ്ക്ക് പ്രത്യക്ഷപ്പെടുമായിരുന്നു. തന്നെ സമീപിച്ചിരുന്നവരുടെ നിയോഗങ്ങൾ ജപമാല മണികളിലൂടെയാണ് സ്വർഗത്തിലേക്ക് ഉയർത്തിയിരുന്നത്. വാഴ്ത്തപ്പെട്ട മറിയം ത്രേസ്യയും, വാഴ്ത്തപ്പെട്ട കുഞ്ഞച്ചനും ഇതുപോലെ തന്നെ പരി. അമ്മയിൽ അഭയം കണ്ടെത്തിയവരാണ്. വാഴ്ത്തപ്പെട്ട മറിയം ത്രേസ്യയ്ക്ക് പരിശുദ്ധ അമ്മ പ്രത്യക്ഷപ്പെടുമായിരുന്നുവെന്ന് സാക്ഷ്യപ്പെടുത്തപ്പെട്ടിട്ടുണ്ട്.

**മാർ ഈവാനിയോസ്**

ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി എന്നും പരിശുദ്ധ അമ്മയോട് പുലർത്തിയിരുന്നത് മകനടുത്ത ബന്ധമാണ്. പരിശുദ്ധ മറിയത്തിന്റെ ജന്മദിനത്തിലാണ് പിതാവ് ജനിച്ചത്. പിതാവിന്റെ ജീവിതത്തിലെ പ്രധാന സംഭവങ്ങളിലേറെയും പരി. അമ്മയുടെ തിരുനാളുകളോട് ബന്ധപ്പെട്ടിരിക്കുന്നു. പരിത്യജിക്കലിന്റെയും, സമർപ്പണത്തിന്റെയും പാഠങ്ങൾ അമ്മയിൽ നിന്നാണ് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി പഠിച്ചത്. 'തമ്പുരാനെ പെറ്റ അമ്മച്ചി'യെന്ന മാർ ഈവാനിയോസ് തിരു

മേനിയുടെ നെഞ്ചത്തടിച്ചുള്ള നിലവിളി രാത്രികളുടെ യാമകളിലും ഉയർന്നുകേട്ടിരുന്നു. പരി. അമ്മയോട് മലങ്കരകത്തോലിക്കാ സഭ പുലർത്തുന്ന പ്രത്യേകമായ ഭക്തി ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി തിരുസിംഹാസനത്തിന് ബോധ്യപ്പെടുത്തികൊടുത്തിരുന്നു. പരിശുദ്ധ അമ്മയുടെ സ്വർഗാരോപണം ഒരു വിശ്വാസ സത്യമായി പ്രഖ്യാപിക്കുന്ന പന്ത്രണ്ടാം പീയൂസ് മാർപാപ്പ മലങ്കര സഭയുടെ ഈ വിഷയത്തിലുള്ള നിലപാട് അറിയിക്കാൻ ആവശ്യപ്പെട്ടപ്പോൾ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് നല്കിയ മറുപടി സുദീർഘവും അതീവഹൃദ്യവും സഭയുടെ മരിയോളജി വിശദീകരിക്കുന്നതുമായിരുന്നു. 1950-ൽ പരിശുദ്ധ അമ്മയുടെ സ്വർഗാരോപണം വിശ്വാസ സത്യമായി പ്രഖ്യാപിക്കപ്പെട്ടപ്പോൾ മാർ ഈവാനിയോസ് തിരുമേനി അത്യധികം സന്തോഷിച്ചു.

**മറിയം സ്വർഗത്തിന്റെ വിശിഷ്ട ദാനം**

മനുഷ്യകുലത്തിന്റെ അമ്മ - ഹൗവ്വ - സാത്താന്റെ മുമ്പിൽ പരാജിതയായി. സർപ്പത്തിന്റെ തല തകർക്കുന്ന സന്തതിയുടെ അമ്മ പുതിയ ജനതയുടെ അമ്മയായി (ഉല്പത്തി 3:15). ദൈവപുത്രനായ യേശുക്രിസ്തുവിന്റെ രക്ഷണീയ കർമ്മങ്ങളിലൂടെ നേടിയ ജനതയ്ക്കാണ് "ഇതാ നിന്റെ അമ്മ" എന്നുരുവിട്ടുകൊണ്ട് ക്രൂശിതൻ സ്വന്തം അമ്മയെ വച്ചു നീട്ടുന്നത്. വി. യോഹന്നാനെപ്പോലെ കുരിശിന്റെ ചുവട്ടിലെത്തുന്നവർക്ക് ഈ അമ്മയെ സ്വന്തം അമ്മയായി ലഭിക്കും. വി. യോഹന്നാൻ ചെയ്തതുപോലെ സ്വന്തം ഭവനത്തിലേക്ക് ഈ അമ്മയെ കൂട്ടികൊണ്ടുപോകണം. ശിഷ്ടായുസ്സു മുഴുവൻ ഈ അമ്മയോടൊപ്പമാകണം. പരി. മറിയത്തിന്റെ മരണം വരെ യോഹന്നാൻ ജറുസലേം വിട്ട് പോയില്ല. അമ്മയുടെ പാഠശാലയിൽ യേശുശിഷ്യൻ അഭ്യസനം തുടരുകയായിരുന്നു. ദൈവിക രഹസ്യങ്ങൾ യോഹന്നാന് വെളിപ്പെട്ടുകിട്ടി. വി. യോഹന്നാന്റെ സുവിശേഷത്തിലെ സമീപനം തന്നെ വ്യത്യസ്തമായിരിക്കുന്നത് ഈ അമ്മ അനുഭവത്തിന്റെ ഫലമായിട്ടാണ്. ആരാണ് ദൈവം എന്നത് തലമുറകളുടെ ചോദ്യമായിരുന്നു. ഉത്തരം നല്കാൻ കഴിഞ്ഞത് അമ്മയുടെ സ്വർഗാരോപണംവരെയും പരി. അമ്മയെ വിട്ടുപിരിയാതിരുന്ന വി. യോഹന്നാനാണ്. "ദൈവത്തിന് നമ്മോടുള്ള സ്നേഹം നാം അറിയുകയും അതിൽ വിശ്വസിക്കുകയും ചെയ്തിരിക്കുന്നു. ദൈവം സ്നേഹമാണ്. സ്നേഹത്തിൽ വസിക്കുന്നവൻ ദൈവത്തിലും ദൈവം അവനിലും വസിക്കുന്നു" (1 യോഹ. 4:16). യോഹന്നാൻ പരിശുദ്ധ മറിയത്തിൽ നിന്ന് പഠിച്ച നിർവചനമാണിത്.

സുവിശേഷകന്മാരാണ് ദൈവമാതൃത്വത്തിന്റെ വിശ്വസ്തരായ സാക്ഷികൾ. നാല് സുവിശേഷകരും ഈ സത്യം ലോകത്തിന് വെളിപ്പെടുത്തി. (മത്തായി 1: 20-21, 12:46, മർക്കോ. 3:31-33, 6:1-6, യോഹ. 2:1-2, 2:12, 19:25-27). മറിയത്തെപ്പറ്റി ഏറ്റവും കൂടുതൽ എഴുതിയിരിക്കുന്നത് ലൂക്കാ സുവിശേഷകനാണ്. ഒന്നും രണ്ടും അധ്യായങ്ങളിൽ ലൂക്കോസ് വിവരിക്കുന്ന വസ്തുതകൾ മറിയത്തിൽ നിന്ന് അദ്ദേഹത്തിന് നേരിട്ട് ലഭിച്ചവയാണെന്ന് സുവിശേഷ പണ്ഡിതന്മാർ വാദിക്കുന്നു. ഈ രണ്ട് അധ്യായങ്ങളിലെ മംഗളവാർത്ത, മറിയം എലിസബത്തിനെ സന്ദർശിച്ചത്, ബേത്‌ലഹേമിൽ യേശുവിന്റെ ജനനം, ദൈവാലയത്തിൽ യേശുവിനെ സമർപ്പിച്ചത്, ബാലനായ യേശുവിനെ കണ്ടെത്തിയത് തുടങ്ങിയ സംഭവങ്ങളിൽ, യേശുവിന്റെ അമ്മയായ മറിയത്തിനുണ്ടായിരുന്ന പ്രധാന പങ്കിനെപ്പറ്റി ലൂക്കോസ് എടുത്തു പറയുന്നുണ്ട്. സഭയുടെ ഉദ്ഘാടന അവസരത്തിൽ പരി. അമ്മ നല്കിയ നേതൃത്വം അപ്പസ്തോല പ്രവർത്തനങ്ങളിൽ എടുത്തുപറഞ്ഞിരിക്കുന്നു (അപ്പ. 1:14). അപ്പസ്തോലിക സഭയുടെ രൂപീകരണത്തിലും വളർച്ചയിലും പരി. അമ്മ വഹിച്ച പങ്ക് വിസ്മരിക്കാനാവില്ല. യേശുവിന്റെ അമ്മ, യേശുവിന്റെ മൗതികശരീരമായ സഭയുടെയും അമ്മയാണ്. സ്വർഗാരോപണം വരെയും പരിശുദ്ധ അമ്മ ശാരീരികമായി സന്നിഹിതയായി അപ്പസ്തോലിക സഭയിൽ അമ്മയുടെ ദൗത്യം നിർവഹിച്ചു. സ്വർഗാരോപണത്തിനു ശേഷവും ആ ദൗത്യം അമ്മ തുടർന്നുകൊണ്ടേയിരിക്കുന്നു. സഭാപാരമ്പര്യത്തിൽ അമ്മയുടെ ഇടപെടലുകൾ പ്രത്യേകം അടയാളപ്പെടുത്തിയിട്ടുണ്ട്. പുണ്യവാന്മാരുടെയും രക്തസാക്ഷികളുടെയും ജീവിതത്തിന് ദിശാബോധം നല്കുന്നതിനും സ്വർഗീയ ശക്തി പകർന്നുകൊടുക്കുന്നതിനും അമ്മ എന്നും നിർണായകമായ പങ്കു വഹിച്ചു. മക്കളുടെ നാശത്തിൽ വിലപിക്കുന്ന ഒരമ്മയുടെ കണ്ണുനീരാണ് ആധുനിക കാലഘട്ടത്തിലെ പ്രത്യക്ഷീകരണങ്ങളിൽ ഒഴുകി ഇറങ്ങുന്നത്. രക്ഷയുടെയും, വിടുതലിന്റെയും മാർഗങ്ങൾ ഈ അമ്മ മക്കൾക്ക് ഉപദേശിച്ചുകൊടുക്കുന്നു. മാനസാന്തരവും, പ്രായശ്ചിത്തവും, കരുണയ്ക്കുവേണ്ടിയുള്ള അപേക്ഷകളും ദൈവമക്കളിൽ നിന്ന് ഉയരണമെന്ന് അമ്മ ഉപദേശിക്കുന്നു. പരിശുദ്ധന്മാരുടെയും മാലാഖമാരുടെയും രാജ്ഞിയായ പരിശുദ്ധ മറിയം നമ്മളിലെത്തുമ്പോൾ നമ്മുടെ അമ്മയാണ്. സ്വർഗത്തിന്റെ നൊമ്പരം നമ്മെ അറിയിക്കുമ്പോഴും ആ മടിത്തട്ട് നമുക്കുവേണ്ടി ഒരുക്കിയിട്ടിരിക്കുന്നു. എത്രമാത്രം കളങ്കിതരാണെങ്കിലും തകർക്കപ്പെട്ടവരാണെങ്കിലും, മുറിവേറ്റവരാണെങ്കിലും അവർക്ക് ആ മടിത്തട്ടിൽ ഇടമുണ്ട്. അമ്മ തന്റെ തിരുക്കച്ചയാൽ നമ്മെ പൊതിയും. ആ വിമലഹൃദയത്തോട് ചേർത്തു

വച്ച് നമ്മെ വിശുദ്ധീകരിക്കുകയും, സുഖപ്പെടുത്തുകയും ബലപ്പെടുത്തുയകും ചെയ്യും. ഈ അമ്മയുടെ കരവലയത്തിൽ സംരക്ഷണം കണ്ടെത്തുന്നവർ സ്വർഗോത്മുഖമായി സഞ്ചരിക്കുന്നു. അവരിൽ സ്വർഗത്തിന്റെ സന്തോഷവും സമാധാനവും കവിഞ്ഞൊഴുകുന്നു. പരിശുദ്ധാത്മാവിന്റെ വരദാന ഫലങ്ങളാൽ അവർ സാക്ഷികളാകുന്നു. ഈ മടിത്തട്ട് നമുക്ക് പാഠശാലയാക്കാം. ഈ അമ്മയോട് ചേർന്ന് സാത്താന്റെ തലയെ തകർക്കാൻ പോരാട്ടക്കാരാകുകയും ചെയ്യാം.

## പരിശുദ്ധ അമ്മയിൽ തെളിയുന്ന മാതൃത്വത്തിന്റെ മാതൃക

### 1. സ്വർഗം നല്കുന്ന കുഞ്ഞിനെ സ്വീകരിക്കാൻ ഒരുക്കമുള്ള അമ്മ

അപ്രതീക്ഷിതമായ ഒരു മുഹൂർത്തത്തിലാണ് താൻ അമ്മയാകാൻ പോകുന്നുവെന്ന വെളിപ്പെടുത്തലുണ്ടായത്. ആദ്യമുയർന്ന അസ്വസ്ഥതകളെ അതിജീവിച്ച അവൾ ഉള്ളിലുയർന്ന സംശയങ്ങൾ നിഷ്കളങ്കതയോടെ സ്വർഗത്തിലേക്ക് തന്നെ ഉയർത്തി. "ഇതെങ്ങനെ സംഭവിക്കും; ഞാൻ പുരുഷനെ അറിയുന്നില്ലല്ലോ" അതൊരു തർക്കമായിരുന്നില്ല, മറിച്ച് ഒരു പ്രാർത്ഥനയായിരുന്നു. സ്വർഗത്തിന്റെ മറുപടിക്ക് മുമ്പിൽ "ഇതാ! കർത്താവിന്റെ ദാസി, നിന്റെ ഹിതം നിറവേറട്ടെ" എന്ന് സമർപ്പിക്കുന്ന ഒരു കന്യക. തനിക്ക് എന്ത് സംഭവിക്കുമെന്ന് ആലോചിക്കാതെ കുഞ്ഞിനെ സ്വീകരിക്കാൻ തയ്യാറാകുന്ന ഒരു അമ്മയുടെ മഹനീയ മാതൃക.

### 2. കുഞ്ഞ് ദൈവദാനമെന്ന് തിരിച്ചറിയുന്ന അമ്മ

ദൈവം നല്കുന്ന കുഞ്ഞിനെ വേണ്ടാ എന്നു നിശ്ചയിക്കുന്ന ദമ്പതികൾ മറക്കുന്ന ഒരു കാര്യമുണ്ട്. മനുഷ്യന്റെ കഴിവുകൊണ്ടോ, തീരുമാനങ്ങൾ കൊണ്ടോ അല്ല ഒരു കുഞ്ഞ് ജനിക്കുന്നത്. ഓരോ കുഞ്ഞും സ്വർഗം നല്കുന്ന ദാനമാണ്. ഈ മഹനീയ ദാനത്തിനുമുമ്പിൽ മാതാപിതാക്കൾ കൃതജ്ഞതാനിർഭരരാകണം. ഉള്ളിൽ വളരുന്ന ശിശു, ദൈവകരുണയുടെ ആവിഷ്കാരമാണെന്നറിയണം; തലമുറകളോട് ദൈവം കാട്ടുന്ന കരുണയുടെ അടയാളം. ഒരു കുഞ്ഞും ഒരു കുടുംബത്തിനോ മാതാപിതാക്കൾക്കോ മാത്രമായിട്ടുള്ളതല്ല; ലോകത്തിനു നല്കുന്ന സ്വർഗത്തിന്റെ സമ്മാനം കൂടിയാണ്. എലിസബത്തിന്റെ "നിന്റെ ഉദരഫലം അനുഗൃഹീതം" എന്ന പരാമർശംതന്നെ പരിശുദ്ധ അമ്മയെ കൃതജ്ഞതാ നിർഭരയാക്കി. അതൊരു സ്തോത്രഗീതമായി കവിഞ്ഞൊഴുകി.

### 3. നന്മചെയ്യാൻ തിരക്കുകൂട്ടുന്ന അമ്മ

കുഞ്ഞുങ്ങളുടെ വ്യക്തിത്വ രൂപീകരണം അമ്മയുടെ ഉദരത്തിൽ നിന്ന് ആരംഭിക്കുന്നു. ഗർഭസ്ഥകാലത്തെ അമ്മയുടെ ചെയ്തികളും ചിന്തകളും കുഞ്ഞിനെ സ്വാധീനിക്കും. അതുകൊണ്ടുതന്നെ ഉദരത്തിൽ കുഞ്ഞിനെ വഹിക്കുന്ന അമ്മമാർ ആത്മീയകാര്യങ്ങളിൽ ശ്രദ്ധ പുലർത്തണം. സത്കർമ്മങ്ങൾ ചെയ്യുന്നതിന് പ്രത്യേകം താത്പര്യമെടുക്കണം. എല്ലാ ചെയ്തികളും സൂക്ഷ്മതയോടെ ആകണം. പുണ്യങ്ങൾ നേടാനും, ഹൃദയം സന്തോഷം കൊണ്ട് നിറയ്ക്കാനും, സത്കർമ്മങ്ങളിൽ മുഴുകുവാനും വി. ഗ്രന്ഥങ്ങൾ വായിക്കാനും ദൈവകീർത്തനങ്ങളുയർത്താനും ശ്രദ്ധിക്കേണ്ട കാലമാണിത്. പരിശുദ്ധ അമ്മ മൂന്ന് മാസത്തിലേറെ ഇളയമ്മയായ എലിസബത്തിന്റെ ശുശ്രൂഷകളിൽ വ്യാപൃതയായി. മകൻ പ്രായമായപ്പോൾ കാനായിലെ ഭവനത്തിൽ വീഞ്ഞ് തീർന്നതിന്റെ അപമാനത്തിൽനിന്ന് ആ കുടുംബത്തെ സംരക്ഷിക്കുവാൻ പരി. അമ്മ മുന്നോട്ട് വന്നതും ഇതിന്റെ തുടർച്ചയായി നാം വായിക്കേണ്ടതാണ്. മുപ്പത് വയസ്സ് വരെയുള്ള തന്റെ രഹസ്യജീവിതകാലത്ത് എത്രയോ സത്കർമ്മങ്ങളിൽ യേശുവിനെ പങ്കാളിയാക്കിയിട്ടുണ്ടാകും ആ അമ്മ. മറ്റുള്ളവരുടെ ആവശ്യങ്ങളിൽ മനസ്സുവയ്ക്കുന്ന, പങ്കുവയ്ക്കുന്ന ഒരു സമൂഹം രൂപപ്പെട്ട് വളരുന്നത് അമ്മമാരുടെ ഉദരം മുതൽ അവർക്ക് ലഭിക്കുന്ന ദിശാബോധത്തിൽ നിന്നുമാണ്.

### 4. പതിവുകളിലും, പാരമ്പര്യങ്ങളിലും പരിശീലനം നല്കുന്ന അമ്മ

പൂർണ ഗർഭിണിയായ പരി. മറിയം പേരെഴുതിക്കുവാൻ വേണ്ടി ബേത്‌ലഹേമിലേക്ക് നടത്തുന്ന യാത്രയും നിലനിന്നിരുന്ന ക്രമമനുസരിച്ച് ശിശുവിനെ ദൈവാലയത്തിൽ കാഴ്ച വയ്ക്കുന്ന സംഭവവും യഹൂദ ആചാരങ്ങളോട് വിശ്വസ്തത പുലർത്തുന്ന ഒരു വിശ്വാസിനിയെ ആണ് നമുക്ക് പരിചയപ്പെടുത്തി തരുക. 12-ാം വയസ്സിൽ പെസഹാ തിരുനാളിന് ജറുസലേമിലേക്ക് പോയ സംഭവം വിവരിക്കുന്നത് ഇങ്ങനെയാണ്. "യേശുവിന്റെ മാതാപിതാക്കന്മാർ ആണ്ടുതോറും പെസഹാ തിരുനാളിന് ജറുസലേമിൽ പോയിരുന്നു. അവനു 12 വയസ്സായപ്പോൾ, പതിവു പോലെ അവൾ തിരുനാളിനു പോയി" (ലൂക്കാ 2:41-42). അപ്പോൾ യേശുവിന്റെ പന്ത്രണ്ടാം വയസ്സിൽ മാത്രമല്ല തിരുനാളിനു പോയത് എന്ന് വ്യക്തം. ആ സംഭവത്തിൽ തന്നെ നാം വായിക്കുന്നുണ്ട് "അവൻ അവരോടൊപ്പം പുറപ്പെട്ട് നസറത്തിൽ അവർക്ക് വിധേയനായി ജീവിച്ചു" (2, 51). അമ്മയുടെ വിധേയത്വത്തിൽ വളർന്ന യേശുവിന് എല്ലാത്തരത്തിലുമുള്ള പരിശീലനവും പരിശുദ്ധ അമ്മ നല്കിയിരുന്നു. "യേശു ജ്ഞാനത്തിലും പ്രായത്തിലും ദൈവത്തിന്റെയും മനുഷ്യരുടെയും പ്രീതിയിലും" വളർന്നുവന്നതിൽ (ലൂക്കാ 2:52) പരി. അമ്മയുടെ പങ്ക് വിസ്മരിക്കാനാവില്ല.

**5. കുഞ്ഞിനെ ദൈവസന്നിധിയിൽ സമർപ്പിക്കുന്ന അമ്മ**

കുഞ്ഞുങ്ങളെ വളർത്താൻ മാതാപിതാക്കളുടെ ശ്രദ്ധയോ, പ്രോത്സാഹനമോ മാത്രം മതിയാകില്ല. അവരുടെ സമ്പത്തുകൊണ്ടോ, അവർ ഒരുക്കുന്ന സൗകര്യങ്ങൾ കൊണ്ടോ ഇത് സാധ്യമല്ല. ദൈവിക സംരക്ഷണത്തിൽ അവർ വളർന്നുവരണം. അതുകൊണ്ട്തന്നെ മാതാപിതാക്കൾ ദൈവസന്നിധിയിൽ കുഞ്ഞുങ്ങളെ സമർപ്പിക്കണം. അവരുടെ നിരന്തര പ്രാർത്ഥനയും അവർക്കുവേണ്ടിയുള്ള പരിത്യാഗങ്ങളും കുഞ്ഞുങ്ങൾ നേർവഴിക്ക് വളരാൻ അനിവാര്യമാണ്. വിദൂരതയിൽ അപകടകരമായ സാഹചര്യങ്ങളിൽ കഴിയുന്ന മക്കളെ മദ്ധ്യസ്ഥ പ്രാർത്ഥനകളിലൂടെയും അവരെ മുൻനിർത്തിയുള്ള പുണ്യകർമ്മങ്ങളിലൂടെയും നിയന്ത്രിച്ച് നേർവഴിക്ക് നടത്തുന്ന മാതാപിതാക്കൾ ഏറെയുണ്ട്. 8-ാം വയസ്സിൽ യേശുവിനെ ദൈവാലയത്തിൽ കാഴ്ച വച്ച പരിശുദ്ധ അമ്മ നിരന്തരം നടത്തിയിരുന്ന സമർപ്പണത്തിന്റെ തുടക്കം മാത്രമായിരുന്നു അത്. ഗോഗുൽത്തായിൽ എല്ലാം പൂർത്തിയായി എന്ന് സ്വർഗത്തിനും ഭൂമിക്കും മുന്നിൽ പ്രഖ്യാപിച്ചുകൊണ്ട് തലചായ്ച്ച് തന്റെ രക്ഷണീയ ദൗത്യം പൂർത്തിയാക്കിയ മകനെ പുൽക്കൂടു മുതൽ പിൻതുടർന്ന അമ്മ ഈ സമ്പൂർണ സമർപ്പണ മുഹൂർത്തം വരെയും മകനോടൊപ്പം തന്നെയും സമർപ്പിച്ച് തന്റെ സമർപ്പണവും പൂർത്തിയാക്കി.

**6. കുഞ്ഞിനെ ചേർത്തുനിർത്താൻ തത്രപ്പെടുന്ന അമ്മ**

അമ്മമാർ എപ്പോഴും കുഞ്ഞിനെ തന്നോടു ചേർത്തു നിർത്തണം. അവർ എവിടെയാണ്, ആരുമായി ഇടപഴകുന്നു, അവരുടെ മനോഭാവങ്ങളും ചിന്തകളും എപ്രകാരമാണ് ഇത്യാദി കാര്യങ്ങളിൽ മാതാപിതാക്കൾ നിതാന്ത ജാഗ്രത പുലർത്തണം. മറിയത്തിന്റെ ജീവിതത്തിൽപ്പോലും ഒരിക്കൽ യേശു നഷ്ടപ്പെട്ട അനുഭവം ഉണ്ടായി. നഷ്ടപ്പെടുന്ന മക്കൾ അമ്മമാർക്ക് നൊമ്പരമാണ്. ഒരു ദിവസത്തെ വഴി പിന്നിടുമ്പോൾ, യേശു ഒപ്പമില്ല എന്നു മനസിലാക്കിയ മാതാപിതാക്കൾ തിരിച്ചുനടന്നു. മകനെ കണ്ടെത്തുന്നതുവരെ അന്വേഷിച്ചു. അവനെ ചേർത്തുനിർത്താതെ ഒരടിപോലും മുന്നോട്ടു പോകുവാൻ അമ്മയ്ക്കാവില്ല. തന്റെ ദൗത്യം ഈ മകന്റെ വളർച്ചയുമായി ബന്ധപ്പെട്ടിരിക്കുന്നു. അതുകൊണ്ടുതന്നെ മാതാപിതാക്കൾ മക്കളെ പിന്തുടരണം. വീണ്ടുകിട്ടുന്നതുവരെ അന്വേഷിച്ചിറങ്ങണം. അവരെ കൂട്ടിക്കൊണ്ട് മാത്രമേ വീട്ടിലെത്താവൂ. മക്കൾ വഴിതെറ്റിയ ഭവനങ്ങൾ ചിതറിപ്പോകും. പരിശുദ്ധ അമ്മ തന്റെ നൊമ്പരം മകനോടുതന്നെ




പറഞ്ഞു. മാതാപിതാക്കൾ മക്കളെ പ്രതിയുള്ള നൊമ്പരങ്ങൾ ഉള്ളിലൊതുക്കുക മാത്രമല്ല അവരുമായി പങ്കുവയ്ക്കുകയും ചെയ്യണം; അവർക്കു മനസ്സിലാകുന്ന ഭാഷയിൽ, അവരുടെ ഹൃദയത്തെ സ്പർശിക്കുന്ന മാർഗങ്ങളിൽ. "മകനേ: നീ ഞങ്ങളോട് ഇങ്ങനെ ചെയ്തതെന്ത്? നിന്റെ പിതാവും ഞാനും ഉത്കണ്ഠയോടെ നിന്നെ അന്വേഷിക്കുകയായിരുന്നു" (ലൂക്കാ. 2:48). തന്റെ ഉത്കണ്ഠകൾ ഹൃദയസ്പർശിയായി അവൾ പങ്കുവച്ചു. യേശുവിന്റെ മറുപടി പൂർണമായും മനസ്സിലാക്കാൻ പരി. അമ്മയ്ക്ക് കഴിഞ്ഞില്ല. മക്കളെപ്പറ്റിയുള്ള ദൈവിക പദ്ധതിയോ മക്കളുടെ ചില മനോഭാവങ്ങളോ പൂർണമായി മനസ്സിലാക്കുവാൻ മാതാപിതാക്കൾക്ക് കഴിഞ്ഞെന്നുവരില്ല. അവ പരിശുദ്ധ അമ്മയെപ്പോലെ ഹൃദയത്തിൽ സംഗ്രഹിച്ച് ധ്യാനവിഷയമാക്കണം. ഓരോ ജന്മത്തെപ്പറ്റിയും ദൈവത്തിന് പദ്ധതിയുണ്ട്. മാതാപിതാക്കളുടെ പദ്ധതികൾ ദൈവത്തിന്റെ പദ്ധതിക്ക് കീഴ്പ്പെട്ടിരിക്കണം.

**7. പുൽക്കൂടിനെ ദൈവാലയമാക്കിയ അമ്മ**

കുഞ്ഞുങ്ങളെ സ്വീകരിക്കാനും വളർത്തികൊണ്ടുവരാനും സുരക്ഷിതമായ വീടും സാമ്പത്തിക ഭദ്രതയും നല്ലതാണ്. പക്ഷേ അതുമാത്രമാണ് പ്രധാനമെന്ന് നാം തെറ്റിധരിക്കാറുണ്ട്. സ്വന്തം നാട്ടിൽ

നിന്നും വീട്ടിൽ നിന്നും അകന്നാണ് പരി. അമ്മ യേശുവിനെ പ്രസവിച്ചത്; ഒരു സുരക്ഷിതത്വവുമില്ലാത്ത പുൽക്കൂട്ടിൽ. എത്രമാത്രം പരിമിതമായ ഒരിടം. പക്ഷേ ആവലാതികൾ ഇല്ലാതെ ആ അനുഭവത്തെ പരിശുദ്ധ അമ്മ സ്വീകരിച്ചു. ആ പുൽക്കൂടാണ് ആദ്യത്തെ ക്രൈസ്തവ ദൈവാലയം. യേശു വളർന്നുവന്ന സാഹചര്യങ്ങളും പരിമിതികളുടേതായിരുന്നു. യൗസേപ്പ് പിതാവും പരി. മറിയവും കഠിനാദ്ധ്വാനം ചെയ്താണ് മകനെ വളർത്തികൊണ്ടുവന്നത്. അവിടെ രക്ഷകനായ യേശു വളർന്നു. നമ്മുടെ ഭവനങ്ങൾ അതിഭൗതികതകൾ കൊണ്ടല്ല സമ്പന്നമാകേണ്ടത്; ദൈവം വസിക്കുന്ന, സ്വർഗം ഭരണം നടത്തുന്ന, ദൈവാലയമായി സംരക്ഷിച്ചുകൊണ്ടാണ്.

**8. കുരിശുവഹിക്കാൻ പ്രാപ്തനാക്കി വളർത്തിയ അമ്മ**

ജീവിത യാഥാർത്ഥ്യങ്ങൾ പരുഷമാണ്. ഈ പാരുഷ്യങ്ങൾക്കുമുമ്പിൽ ചഞ്ചലചിത്തരാകാൻ സാധ്യതയുണ്ട്. ഇന്നത്തെ കുഞ്ഞുങ്ങൾ നേരിയ വെയിൽ ഏറ്റാൽ പോലും വാടിപ്പോകുന്നു. പ്രതികൂലങ്ങളെ അതിജീവിക്കാൻ പ്രാപ്തിയുള്ള മനസ്സും മറ്റുള്ളവരുടെ വേദനകളിൽ ആർദ്രമാകുന്ന ഹൃദയവും നമ്മുടെ കുഞ്ഞുങ്ങളിൽ രൂപപ്പെടണം. മകന്റെ ജീവിത ലക്ഷ്യത്തെപ്പറ്റിയുള്ള ഉൾകാഴ്ചകൾ ഉൾക്കൊണ്ട അമ്മ സ്നേഹപൂർവം യേശുവിനെ പിൻതുടർന്നിരുന്നു. പരസ്യജീവിതത്തിന്റെ ആരംഭത്തിൽ ആദ്യ അത്ഭുതത്തിൽ, കാനായിലെ കല്യാണ വിരുന്നിൽ കണ്ടുമുട്ടുന്ന പരിശുദ്ധ മറിയത്തെ ആൾക്കൂട്ടങ്ങൾക്കിടയിലും ആരവങ്ങൾക്കിടയിലും പിന്നീട് കാണുന്നില്ല. എന്നാൽ എല്ലാവരും വിട്ടുപോയ ഗോഗുൽത്താ യാത്രയിൽ അമ്മ യേശുവിനോടൊപ്പം ഉണ്ടായിരുന്നു. ആരംഭം മുതൽ അവസാനം വരെയും യേശുവിന് ശക്തി പകർന്നുകൊണ്ട് ആ അമ്മ പിൻതുടർന്നു. ക്ലേശകരമായ ദൗത്യ നിർവഹണത്തിൽ യേശുവിന് ഊർജം പകരാൻ പരി. അമ്മയുടെ അനിവാര്യമായ സാന്നിധ്യം ഉണ്ടായിരുന്നു. അത് യേശുവിന് ആശ്വാസവും ശക്തിയും പകർന്നു.

**9. ജീവിതം സ്തോത്രഗീതമാക്കാൻ പഠിപ്പിച്ച അമ്മ**

പരി. അമ്മയുടെ ജീവിതം വെല്ലുവിളികളുടേതായിരുന്നു. എന്നാൽ ഓരോ മുഹൂർത്തത്തിലും "ഇതാ! കർത്താവിന്റെ ദാസി" എന്ന സമർപ്പണത്തിന്റെ കീർത്തനവും, "എന്റെ ആത്മാവ് കർത്താവിനെ മഹത്വപ്പെടുത്തുന്നു" എന്ന സ്തോത്രഗീതവും സംയോജിപ്പിച്ചുകൊണ്ടാണ് അവർ ജീവിച്ചത്. ഈ പാഠം യേശു പൂർണമായും ഉൾക്കൊണ്ടിരുന്നു. യേശു സ്തോത്രഗീതം ആലപിച്ചുകൊണ്ടാണ് അന്ത്യ അത്താഴ മേശയിൽനിന്ന് ഗോഗുൽത്തായിലേക്കുള്ള യാത്ര ആരംഭിക്കുന്നത്. കയ്പു നിറഞ്ഞ വേദനയുടെ മുഹൂർത്തത്തിൽ, "കഴിയുമെങ്കിൽ ഈ പാനപാത്രം എന്നിൽ നിന്ന് നീങ്ങിപ്പോകട്ടെ" എന്നുള്ള പ്രാർത്ഥന പൂർത്തിയാകുന്നത്, "എന്റെ ഇഷ്ടമല്ല അവിടുത്തെ ഇഷ്ടം നിറവേറട്ടെ" എന്ന സമർപ്പണത്തിലാണ്. കുരിശ്ശാരോഹണത്തിന്റെ അവസാന മുഹൂർത്തത്തിൽ ''പിതാവേ! എന്നെ കൈവിട്ടതെന്ത്" എന്ന നിലവിളി "പിതാവേ, അവിടുത്തെ തൃക്കരങ്ങളിൽ എന്നെ ഭരമേല്പിക്കുന്നു"വെന്ന ആത്മസമർപ്പണത്തിന്റെ പരകോടിയിലാണ് പൂർത്തിയാകുന്നത്.



**10. മകൻ സക്രാരിയാണെന്ന് തിരിച്ചറിഞ്ഞ അമ്മ**

മകൻ ദൈവപുത്രനാണെന്ന ആ ഒരു തിരിച്ചറിവിലാണ് പരിശുദ്ധ മറിയം യേശുവിനെ ഉദരത്തിൽ സ്വീകരിച്ചത്. ഉയിർപ്പിൽ ലോകം ഇത് തിരിച്ചറിഞ്ഞു. എല്ലാ അമ്മമാർക്കും പരിശുദ്ധ അമ്മ നല്കുന്ന ഒരു വെളിച്ചമുണ്ട്. ഓരോ കുഞ്ഞും ദൈവത്തിന്റെ ആലയമാണ്. ദൈവത്തിന്റെ വീടാണ്. ശിശുത്വത്തിന്റെ നിഷ്കളങ്കതയിലാണ് ഈ ദൈവസാന്നിധ്യം പൂർണമാകുന്നത്. ഞാൻ വളർത്തിക്കൊണ്ടുവരുന്ന കുഞ്ഞ് ദൈവം വസിക്കുന്ന സക്രാരി തന്നെ എന്ന് തിരിച്ചറിയുന്ന മാതാപിതാക്കൾ എത്ര ശ്രദ്ധയോടെയും സ്നേഹത്തോടെയുമാകും രഹസ്യങ്ങൾ ഉറങ്ങുന്ന ഓരോ കുഞ്ഞിനെയും വളർത്തിക്കൊണ്ടു വരുക. ദൈവം വസിക്കുന്നില്ലെങ്കിൽ ഓരോ മനുഷ്യനും ഒരു പേടകം പോലെ നിർജ്ജീവമായി പോകും. പരിശുദ്ധ അമ്മ ലോകത്തിനു നല്കുന്ന മാതൃത്വത്തിന്റെ മഹോന്നതമായ മാതൃക എല്ലാ അമ്മമാർക്കും മാർഗദീപമാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.






ഫാ. കുര്യൻ വാലുപറമ്പിൽ

# വേദാക്ഷരങ്ങൾക്കിടയിലെ ചില മരിയവിചാരങ്ങൾ - പാഠം 1



പരിശുദ്ധ ദൈവമാതാവിനെക്കുറിച്ച് *ക്രൈസ്തകാഹളം* ആഗസ്റ്റുലക്കത്തിന് ഒരു ലേഖനം വേണമെന്ന ബഹു. ബോവാസച്ചന്റെ അഭ്യർഥനയെ മാനിക്കാൻ തീരുമാനിച്ചപ്പോൾ *നല്ലവനായ യേശുവും വഞ്ചകനായ ക്രിസ്തുവും* എന്ന നോവൽത്തലക്കെട്ട് ഓർമിച്ചു. പ്രശസ്ത ഇംഗ്ലീഷ് സാഹിത്യകാരൻ ഫിലിപ് പുൾമന്റെ *The Good Man Jesus And the Scoundrel Christ*ന് ശ്രീ ജോളി വർഗീസ് നൽകിയ വിവർത്തനം 2011ലും 2014ലും ഡി.സി ബുക്സ് പ്രസിദ്ധീകരിച്ചത്. 2014ലെ പതിപ്പാണ് ഈ ലേഖകൻ വായിച്ചത്. “അവളിൽനിന്ന് (മറിയമിൽനിന്ന്) ക്രിസ്തു എന്നു വിളിക്കപ്പെടുന്ന യേശു ജനിച്ചു” എന്നു സുവിശേഷകൻ എഴുതിയത് (1,16) ഫിലിപ് പുൾമൻ ഒന്നു തിരുത്തി: മറിയം യേശു, ക്രിസ്തു എന്നീ ഇരട്ടകളെ പ്രസവിച്ചു. ഈ സങ്കല്പമാണ് ഈ നോവലിന്റെ ‘നോവൽറ്റി’യുടെ ആധാരമെ

ന്നാവും അനുവാചകർക്ക് ആദ്യംതന്നെ കാണാനാവുക. ആർക്കും ആരെക്കുറിച്ചും എന്തും സങ്കല്പിക്കാൻ സ്വാതന്ത്ര്യമുണ്ടല്ലോ. നോവലിസ്റ്റിന് എഴുതാനും. യേശുവും ക്രിസ്തുവും രണ്ടു വ്യക്തികളാണെന്നു പറയുന്നത് നോവലിസ്റ്റായ ഫിലിപ് പുൾമൻ, ഫിലിപ്പും പുൾമനും എന്നു രണ്ടു വ്യക്തികളാണെന്നോ വിവർത്തകനായ ശ്രീ ജോളി വർഗീസ്, ജോളിയും വർഗീസും എന്നു രണ്ടു വ്യക്തികളാണെന്നോ ചുമ്മാ ആരെങ്കിലും പറയുന്നതിനു സമമല്ലേ? വിവാഹമോചനം സംബന്ധിച്ച് ഫരിസേയർ ചോദിച്ചതിന് യേശു നല്കിയ മറുപടിക്ക് നോവലിസ്റ്റു നല്കിയിട്ടുള്ള വ്യാഖ്യാനം പൊരുത്തപ്പെടുന്നത് "രാഷ്ട്രാതിർത്തികൾപ്പുറം വ്യാപിച്ചുകിടക്കുന്ന ബഹുരാഷ്ട്രമുതലാളിത്തത്തിന്റെ, പില്ക്കാലമുതലാളിത്തത്തിന്റെ ഈ ലോകം ... വിഷയി (subject) നിസ്കാസിതമായ ഈ ലോകം വിഷയാസക്തിയുടെ ലോകമാണ്" എന്ന് ശ്രീ പി.കെ രാജശേഖരൻ രേഖപ്പെടുത്തിയിട്ടുള്ള നിരീക്ഷണത്തോടല്ലേ? (ശ്രീ റ്റി.ഡി.രാമകൃഷ്ണന്റെ *ഫ്രാൻസിസ് ഇട്ടിക്കോര* എന്ന നോവലിനുള്ള അനുബന്ധത്തിൽ, ഡി.സി ബുക്സ്, 201611th impression പുറം 324, 325).

ഈ ലേഖനത്തിനു പ്രേരകമായ മറ്റൊരു കാര്യവുമുണ്ട്. പരിശുദ്ധ മറിയമിനെ ദൈവമാതാവ് എന്ന് വിളിക്കുകയും ആദരിക്കുകയും ചെയ്യുന്നതിനെക്കുറിച്ച് ശ്രീ ബോബി തോമസ് *ക്രിസ്ത്യാനികൾ – ക്രിസ്തുമതത്തിനൊരു കൈപ്പുസ്തകം* (ഡി.സി.ബുക്സ്, 2016ജാനുവരി, മേയ്) എന്ന കൃതിയിൽ പങ്കുവച്ചിട്ടുള്ള ചില അബദ്ധധാരണകൾ. അദ്ദേഹം കാൽ നൂറ്റാണ്ടുമുമ്പത്തെ ചില ലിബറൽ നവീകരണ, പെന്തിക്കൊസ്തുകാരുടെ രീതിയിൽ ആവർത്തിച്ചാരോപിക്കുന്നു. അദ്ദേഹം ആരോപിക്കുന്നപോലെ, കത്തോലിക്കാസഭയും ഓർത്തഡോക്സുസഭയും 'മറിയാരാധന' നടത്തുന്നില്ല; അവൾക്കു "ദൈവിക സ്ഥാനം സഭ ഔദ്യോഗികമായി പ്രഖ്യാപി"ച്ചിട്ടില്ല (പുറം 132) – ഇല്ല; യേശുക്രിസ്തുവിന്റെ അമ്മയായ മറിയമിനെ ഒരു 'ദേവതയായി' ആരാധിക്കുന്നില്ല. 'ആരാധന' (worship - latria) ദൈവത്തിനു മാത്രമേ അർപ്പിക്കുന്നുള്ളു. സഭ മറിയമിനെ ദൈവമാതാവായി വണങ്ങുന്നു, ആദരിക്കുന്നു (honour); കാരണം, അവൾ **അമ്മാനുയേലിന്റെ – ദൈവം നമ്മോടുകൂടെയായവന്റെ** (മത്താ 1,20–21), രക്ഷകന്റെ – അമ്മയാണ്. അവൾ തന്റെ പുത്രനായ യേശുക്രിസ്തുവിന്റെ മുമ്പിൽ, കാനായിലെ കല്യാണവീട്ടിൽ വെളിവാക്കപ്പെട്ടപോലെ, ശക്തയായ മധ്യസ്ഥയാണ്; യേശു കുരിശിൽ ക്രൂശിതനായി കിടന്നുകൊണ്ടു പറഞ്ഞതുപോലെ, യേശുവിന്റെ അമ്മ അവനെ സ്നേഹിക്കുന്ന ശിഷ്യരുടെ അമ്മയാണ്; യേശുവിനെ സ്നേഹിക്കുന്ന ശിഷ്യർ അവളുടെ മക്കളാണ്. ക്രൂശിതനായ യേശുവിനെ സ്നേഹിക്കുകയും അനുസരിക്കുകയും ചെയ്യുന്നവർ അവളെ "സ്വന്തമായി" സ്വീകരിക്കും (യോഹ 19,25–27). സാധാരണ മനുഷ്യർക്ക് അവളോടുള്ള ആദരവിന്റെ പ്രകാശനത്തിൽ സ്ഥലകാല സാഹചര്യങ്ങളാലുംമറ്റും അതിശയോക്തിപരതയുടെ അതിപ്രസരമുണ്ടാകും.

**പാഠം 1: മത്താ 1,16. 18–25**

[16]...യാക്കോബ് മറിയത്തിന്റെ ഭർത്താവായ
ജോസഫിന്റെ പിതാവായിരുന്നു. അവളിൽനിന്ന്
ക്രിസ്തു എന്നു വിളിക്കപ്പെടുന്ന യേശു ജനിച്ചു. ...
[18]യേശുക്രിസ്തുവിന്റെ ജനനം ഇപ്രകാരമായിരുന്നു:
അവന്റെ മാതാവായ മറിയവും ജോസഫും തമ്മി
ലുള്ള വിവാഹനിശ്ചയം കഴിഞ്ഞിരിക്കേ, അവർ
സഹവസിക്കുന്നതിനുമുമ്പ് അവൾ പരിശുദ്ധാത്മാ
വാൽ ഗർഭിണിയായി കാണപ്പെട്ടു. [19]അവളുടെ
ഭർത്താവായ ജോസഫ് നീതിമാനാകയാലും അവളെ
അപമാനിതയാക്കാൻ ഇഷ്ടപ്പെടായ്കയാലും
അവളെ രഹസ്യമായി ഉപേക്ഷിക്കാൻ തീരുമാനിച്ചു.
[20]അവൻ ഇതേക്കുറിച്ച് ആലോചിച്ചുകൊണ്ടിരിക്കേ,
കർത്താവിന്റെ ദൂതൻ സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ട്
അവനോടു പറഞ്ഞു: ദാവീദിന്റെ പുത്രനായ ജോസ
ഫ്, നിന്റെ ഭാര്യയായ മറിയത്തെ സ്വീകരിക്കാൻ നീ
ശങ്കിക്കേണ്ടാ. അവൾ ഗർഭം ധരിച്ചിരിക്കുന്നത് പരി
ശുദ്ധാത്മാവിൽനിന്നാണ്. [21]അവൾ ഒരു പുത്രനെ
പ്രസവിക്കും. നീ അവനെ യേശു എന്നു പേര് വിളി
ക്കണം. എന്തെന്നാൽ അവൻ തന്റെ ജനത്തെ അവ
രുടെ പാപങ്ങളിൽനിന്നു രക്ഷിക്കും. [22]കന്യക ഗർഭം
ധരിച്ച് ഒരു പുത്രനെ പ്രസവിക്കും. [23]ദൈവം നമ്മോ
ടുകൂടെ എന്നർഥമുള്ളഎമ്മാനുവേൽ എന്ന് അവൻ
വിളിക്കപ്പെടും എന്ന് പ്രവാചകൻമുഖേന അരുൾചെ
യ്യപ്പെട്ടതു പൂർത്തിയാകാൻവേണ്ടിയാണ് ഇതെല്ലാം
സംഭവിച്ചത്. [24]ജോസഫ് നിദ്രയിൽനിന്നുണർന്ന്,
കർത്താവിന്റെ ദൂതൻ കല്പിച്ചപോലെ പ്രവർത്തിച്ചു;
അവൻ തന്റെ ഭാര്യയെ സ്വീകരിച്ചു. [25]പുത്രനെ പ്രസ
വിക്കുന്നതുവരെ അവൻ അവളെ അറിഞ്ഞില്ല.
അവൻ യേശു എന്ന് അവനെ പേരു വിളിച്ചു (*പുതിയനിയമം*, പരിഷ്കരിച്ച പതിപ്പ്, പി.ഒ.സി, കൊച്ചി, 2012. ഈ വിവർത്തനം ഗ്രീക്കുടെക്സ്റ്റിൽനിന്നു നേരിട്ടുള്ളതാണ്).

**ആമുഖനിരീക്ഷണം**

വിശുദ്ധ മത്തായിയുടെ സുവിശേഷത്തിൽ യേശുവിന്റെ അമ്മ മറിയം പരാമർശിക്കപ്പെട്ടിട്ടുള്ളത് ബാലകാലസുവിശേഷത്തിലും (1,2–2,23) യേശുവിന്റെ പരസ്യശുശ്രൂഷയുടെ ഒരു രംഗത്തുമാണ് (12,46–50). മുകളിലുദ്ധരിച്ചിട്ടുള്ള വേദഭാഗങ്ങളിലാണ് യേശുവിന്റെ മാതാവ് മറിയമിനെക്കുറിച്ചുള്ള സ്പഷ്ടമായ ആദ്യവേദപരാമർശങ്ങൾ. അവയിൽ അവൾ

അവതരിപ്പിക്കപ്പെട്ടിട്ടുള്ളത് മുഖ്യമായി യേശുക്രിസ്തുവിന്റെ അമ്മ എന്ന നിലയിലത്രേ.

ശുദ്ധരെന്നും അശുദ്ധരെന്നും വിവേചനമില്ലാതെ സകല ജനത്തിന്റെയും രക്ഷകനായ യേശുക്രിസ്തു നിർവഹിച്ച രക്ഷാകരശുശ്രൂഷ വിവരിക്കുന്ന ദൈവവചനത്തിന്റെ അക്ഷരക്കൂട്ടങ്ങളെന്നു ക്രൈസ്തവസഭ സത്യവിശ്വാസം മാനദണ്ഡമാക്കി വിവേചിച്ചറിയുകയും അംഗീകരിക്കുകയും ചെയ്ത ലിഖിതങ്ങളാണ് സഭയുടെ തിരുഗ്രന്ഥമായ ബൈബിളിലെ നാല് സുവിശേഷങ്ങൾ. അവയുടെ പട്ടിക ക്രമീകരിച്ചപ്പോൾ ആദ്യസ്ഥാനം മത്തായിയുടേതെന്ന് അറിയപ്പെട്ടിരുന്ന സുവിശേഷത്തിനു നല്കി. രചനയുടെ കാലക്രമമനുസരിച്ച് മർക്കോസിന്റെ സുവിശേഷത്തിനാണ് പട്ടികയിൽ ആദ്യസ്ഥാനം നല്കേണ്ടിയിരുന്നത്. നിലവിലുള്ള സ്ഥാനക്രമം സുവിശേഷപ്പുസ്തപ്പട്ടികയിൽ സ്വീകരിക്കാൻ മുഖ്യകാരണം മത്തായി യേശുവിന്റെ പന്ത്രണ്ട് അപ്പോസ്തലന്മാരിൽപെട്ടവനാണെന്ന പരിഗണനയല്ല. [യേശു സ്നേഹിച്ച ശിഷ്യന്റെ - യോഹന്നാന്റെ - സുവിശേഷത്തിനു പട്ടികയിൽ രണ്ടാം സ്ഥാനംപോലും നല്കിയില്ലെന്നത് ഓർമിക്കുക]. പട്ടികയിൽ മത്തായിയുടെസുവിശേഷത്തിന്റെ ഒന്നാം സ്ഥാനത്തിനു നിദാനം യേശുക്രിസ്തു ജന്മനാ ആരാകുന്നു - തന്റെ ജനത്തെ അവരുടെ പാപങ്ങളിൽനിന്നു രക്ഷിക്കുന്ന, ദൈവം നമ്മോടുകൂടെ എന്നർഥമുള്ള അമ്മാനുയേൽ ആകുന്നു - എന്ന് ഗ്രന്ഥസമുച്ചയത്തിന്റെ ആരംഭത്തിൽത്തന്നെ അവതരിപ്പിക്കാനുള്ള താത്പര്യമാകണം.

**മറിയം അമ്മാനുയേലായ യേശുക്രിസ്തുവിന്റെ അമ്മ**

"അബ്രാഹമിന്റെ പുത്രനായ ദാവീദിന്റെ പുത്രനായ യേശുക്രിസ്തുവിന്റെ വംശാവലിഗ്രന്ഥം" എന്നാണല്ലോ മത്തായിയുടെ സുവിശേഷത്തിന്റെ ആമുഖശീർഷകം (മത്താ 1,1). (i) *അബ്രാഹമിന്റെ പുത്രൻ* എന്ന സ്ഥാനം അബ്രാഹം മുഖാന്തരം സർവ വംശങ്ങളോടുമുള്ള ദൈവത്തിന്റെ അനുഗ്രഹവാഗ്ദാനവും - സാർവത്രികരക്ഷാവാഗ്ദാനവും (ഉത്പ 12,2-3), അത് സമയപൂർത്തിയിൽ ദൈവം യേശുക്രിസ്തുവിൽ പൂർത്തിയാക്കിയതും സംഗ്രഹിക്കുന്നു. (ii) *ദാവീദിന്റെ പുത്രൻ* എന്ന സ്ഥാനം ദൈവം അഭിഷിക്തരാജാവായ ദാവീദിനോട് അവന്റെ രാജസിംഹാസത്തിന്റെ നിത്യസുസ്ഥിരത സംബന്ധിച്ചു ചെയ്ത വാഗ്ദാനത്തോടുള്ള (2 സാമു 7,3) യേശുക്രിസ്തുവിന്റെ ബന്ധം അവതരിപ്പിക്കുന്നു. (iii) യേശു (*യഹോഷുവാ*) എന്ന നാമത്തിന്റെ വാച്യാർഥം യാഹ്വെ (കർത്താവ്) രക്ഷയാകുന്നു, യാഹ്വെ (കർത്താവ്) രക്ഷിക്കുന്നു



എന്നാണ്. യേശു എന്ന നാമം, തന്റെ ജനത്തെ അവരുടെ പാപങ്ങളിൽനിന്നു രക്ഷിക്കുന്ന ദൈവം നമ്മോടുകൂടെയായിത്തീർന്ന കർത്താവിനെ ചൂണ്ടിക്കാട്ടുന്നു. (iv) ക്രിസ്തു ദൈവപുത്രനാണ് (മത്താ 16,16). ക്രിസ്തു എന്ന അഭിധാനത്തിൽ യേശുവിന്റെ ദൈവപുത്രത്വം കൂടാതെ ദാവീദുപുത്രത്വവും നിത്യരാജാഭിഷിക്തതയുംകൂടി ഉൾക്കൊണ്ടിട്ടുണ്ട്. ക്രിസ്തു എന്ന അഭിധാനം യേശു എന്ന നാമത്തോടു ചേർത്തുകൊണ്ട് - യേശുക്രിസ്തു എന്ന പേരിനാൽ - ആദ്യവാചകത്തിൽത്തന്നെ സുവിശേഷകൻ സൂചിപ്പിക്കുന്നു, മറിയമിന്റെ മകനായ യേശു ദൈവപുത്രനാണ്; അവൻ അമ്മാനുയേൽ - ദൈവം നമ്മോടുകൂടെയായിരിക്കുന്ന രക്ഷയായ, രക്ഷിക്കുന്ന കർത്താവാണ്.

യേശു എന്ന നാമം മറിയമിൽനിന്നു ജനിച്ചവന് കർത്താവിന്റെ ദൂതൻ മുന്നമേ പറഞ്ഞിരുന്നതനുസരിച്ച് ജോസഫ് വിളിച്ച പേരാണ് (മത്താ 1,21.25). ദൈവം നല്കിയ പേര്. അത് ദൈവം ദാവീദിന്റെ പുത്രനായ ജോസഫിനെക്കൊണ്ടു വിളിപ്പിച്ചു. ഈ പേരിടീൽവഴി ദാവീദുപുത്രനായ ജോസഫ് നിയമപരമായി യേശുവിന്റെ വളർത്തുപിതാവും യേശു ദാവീദുപുത്രനുമായി; ജോസഫ് മറിയമിന്റെ ഭർത്താവുമായി. യേശു എന്ന നാമം ദൈവപുത്രനായ ക്രിസ്തുവിന്റെ രക്ഷകധർമം ധ്വനിപ്പിക്കുന്നുണ്ട് -

തന്റെ ജനത്തെ അവരുടെ പാപങ്ങളിൽനിന്നു രക്ഷിക്കുന്നതിനു ദൈവം നമ്മോടുകൂടെയായിരിക്കുന്ന കർത്താവ് (1.23; 18,20), യുഗാന്തംവരെ എല്ലായ്പോഴും നമ്മോടുകൂടെയായിരിക്കുന്നവൻ (മത്താ 28,20).

**ജനനം മാതാവിൽനിന്നു മാത്രം**

രക്ഷകനായ കർത്താവും ദൈവപുത്രനും 'ദൈവം നമ്മോടുകൂടെ' (*എമ്മാനുയേൽ*) ആയതിന്റെ വിവരണം സുവിശേഷകൻ ആരംഭിക്കുന്നത് മറിയമിൽ (മാതാവിൽ) പരിശുദ്ധാത്മപ്രവർത്തനത്താൽ അവൻ ഗർഭസ്ഥനായിരിക്കുന്നു എന്ന് ആമുഖത്തിൽത്തന്നെ വ്യക്തമാക്കിക്കൊണ്ടാണ്. അവന്റെ ഭൗമികജനനം മാനുഷിക പിതാവിനു പങ്കില്ലാതെ അവന്റെ മാതാവിൽ പരിശുദ്ധാത്മപ്രവർത്തനത്താൽ മാത്രമെന്ന് ഏറ്റവും സംക്ഷിപ്തമായും അതേ സമയം ആവർത്തിച്ചും രചനയുടെ ആരംഭത്തിൽ വ്യക്തമാക്കുന്നു.

**ജോസഫിനെ ഭയപ്പെടുത്തിയ ഗർഭധാരണം**

*യേശുക്രിസ്തുവിന്റെ ജനനം ഇപ്രകാരമായിരുന്നു: അവന്റെ മാതാവായ മറിയവും ജോസഫും തമ്മിലുള്ള വിവാഹനിശ്ചയം കഴിഞ്ഞിരിക്കേ, അവർ സഹവസിക്കുന്നതിനുമുമ്പ് അവൾ പരിശുദ്ധാത്മാവാൽ ഗർഭിണിയായി കാണപ്പെട്ടു* (മത്താ 1,18). ഈ 'കാണപ്പെടൽ' ബാധിച്ചിട്ടില്ലത്, സുവിശേഷവിവരണമനുസരിച്ച്, മറിയമിന്റെ കൂടെയല്ലാത്ത, അവളോടുകൂടെ സഹവസിച്ചിട്ടില്ലാത്ത ജോസഫിനെ മാത്രമാണ്. അവനോടു മാത്രമാണ് ഉറക്കത്തിൽ സ്വപ്നത്തിൽ കർത്താവിന്റെ ദൂതൻ പ്രത്യക്ഷപ്പെട്ട് ദൈവഹിതപ്രകാരമുള്ള പ്രശ്നപരിഹാരം മറിയമുൾപ്പടെ മറ്റാരും അറിയേണ്ട ആവശ്യമില്ലാത്തവിധം പറയുന്നത്. മറിയം ഗർഭിണിയായി കാണപ്പെട്ടതിന്റെ ഒരു സൂചന മറ്റാർക്കുമില്ല. *കാണപ്പെട്ടു* എന്ന കർമിണിപ്രയോഗം വേദഭാഷയിൽ ദൈവിക കർമിണിയാണ് (divine passive). ആ നിലയിൽ അർഥം ദൈവം കാണിച്ചുകൊടുത്തു എന്ന്. ഈ വസ്തുത *അവൾ പരിശുദ്ധാത്മാവാൽ ഗർഭിണിയായി കാണപ്പെട്ടു* എന്ന വിശിഷ്ടകുറിപ്പിൽത്തന്നെയുണ്ട്. അതായത്, ജോസഫിനു കാണപ്പെട്ടത് മറിയം ഗർഭിണിയായെന്നു മാത്രമല്ല, അവൾ ഗർഭിണിയായത് പരിശുദ്ധാത്മാവാലാണെന്നുകൂടിയാണ്.

മറിയമിന്റെ ഗർഭധാരണം ജോസഫിനെ ഭയപ്പെടുത്തിയിരുന്നു. അവളെ രഹസ്യത്തിൽ ഉപേക്ഷിക്കാൻ തീരുമാനിച്ച് (വാക്യം 19) അതെക്കുറിച്ച് ആലോചിച്ചുകൊണ്ടിരിക്കേ, കർത്താവിന്റെ ദുതൻ സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ട് അവനെ സംബോധന ചെയ്തിട്ട് ആദ്യം പറയുന്നത് ഇതാണ്: *നിന്റെ ഭാര്യയായ മറിയത്തെ സ്വീകരിക്കാൻ നീ ഭയപ്പെടേണ്ടാ* (ഗ്രീക്ക്: *മേ ഫൊബേഥേസ്*). *ഫൊബെയോ* എന്ന ഗ്രീക്കു ക്രിയയുടെ അർഥം 'ഭയപ്പെടുക' എന്നാണ്. ('ശങ്കിക്കേണ്ടാ' എന്ന ഭാഷാന്തരമാണ് സത്യവേദപുസ്തകവും പി.ഒ.സി ബൈബിളും സ്വീകരിച്ചിട്ടുള്ളത്. 'ശങ്ക'യ്ക്ക് ഭയം എന്നൊരർഥമുണ്ട്; എങ്കിലും ഭയമല്ല പ്രഥമരസഭാവം). ദൈവിക ദൗത്യമേല്പിക്കുമ്പോഴും ദൈവികരഹസ്യങ്ങൾ വെളിപ്പെടുമ്പോഴും ദിവ്യദർശനങ്ങളുണ്ടാകുമ്പോഴും ആദ്യപ്രതികരണമായി ഭയപ്പെടുന്ന സ്വീകർത്താക്കളെ ആശ്വസിപ്പിക്കുകയും ധൈര്യപ്പെടുത്തുകയും ചെയ്യുന്ന ദൈവവാക്കാണ് ബൈബിളിൽ (*നീ*) *ഭയപ്പെടേണ്ടാ* (ഗ്രീക്ക്: *മേ ഫൊബേഥേസ് / മേ ഫോബൂ*വും തത്സമമായ ഹീബ്രുപദങ്ങളും). ഇപ്രകാരം പഴയ നിയമത്തിലും പുതിയ നിയമത്തിലും അനേകതവണയുണ്ട്. ഇവിടെ ഭയം ഭീകരതയോടുള്ളതല്ല; പരിശുദ്ധാത്മ ദാനമാണ്. മറിയമിന്റെ ഗർഭധാരണമെന്ന ദിവ്യരഹസ്യത്തെപ്രതി അവളുടെ പ്രതിശുതവരനായ യൗസേഫ് ഭയപ്പെടേണ്ടെന്ന് കർത്താവിന്റെ ദൂതൻ അവനെ ധൈര്യപ്പെടുത്തി; തനിക്കു വെളിപ്പെടുത്തപ്പെട്ട രഹസ്യവും നല്കപ്പെട്ട ദൗത്യവും സ്വീകരിക്കാൻ അവനെ ശക്തനാക്കി.

— *തുടരും*

# ഉപകാരസ്മരണ



**ഒരു വിശ്വാസി**






ഫാ. ജോസഫ് വള്ളിയാട്ട്

# സ്വർഗാരോപണ വിശ്വാസം: ചരിത്രവും സമീക്ഷയും



ലോകമഹായുദ്ധങ്ങളുടെ ദശകങ്ങളായിരുന്നു ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ പകുതി. മനുഷ്യചരിത്രം അതുവരെ കണ്ടിട്ടില്ലാത്ത ഭീകരമായ രക്തച്ചൊരിച്ചിലും, യുദ്ധാനന്തര കെടുതികളും, ജീവവ്യവസ്ഥിതികളുടെ നാശവും അതിന്റെ ഫലമായ ദാരിദ്ര്യവും, പകർച്ചവ്യാധികളും ഒക്കെചേർന്ന് യൂറോപ്പിനെയും അനുബന്ധ ലോകവ്യവസ്ഥിതിയെയും തകർത്തുകളഞ്ഞിരുന്നു. പ്രത്യാശ നഷ്ടപ്പെട്ട മനുഷ്യൻ സാംസ്കാരികവും ധാർമ്മികവുമായ അധഃപതനത്തിലേക്ക് കൂപ്പുകുത്തുന്ന കാഴ്ച കൺമുന്നിൽ അനുഭവിച്ചുകൊണ്ടാണ് പരിശുദ്ധ മാതാവിനെപ്പറ്റി കൂടുതൽ പഠിക്കുന്നതിനും, അന്നുവരെ കിഴക്കും പടിഞ്ഞാറും സഭകളിൽ പൊതുവേ അംഗീകരിക്കപ്പെട്ടിട്ടും ഒരു വിശ്വാസ പ്രഖ്യാപനത്തിന്റെയും ഭാഗമായിട്ടില്ലാത്ത പരിശുദ്ധ അമ്മയുടെ സ്വർഗാരോപണം വിശ്വാസ സത്യമായി പ്രഖ്യാപിക്കുന്നതിനുള്ള ദൈവശാസ്ത്രപരവും സഭാപരവുമായ ഒരുക്കങ്ങൾ നടത്തുന്നതിനും 1946-ൽ പീയൂസ് പന്ത്രണ്ടാമൻ മാർപാപ്പാ കല്പിച്ചത്. വിശ്വാസസത്യം പ്രഖ്യാപിച്ചു കൊണ്ടുള്ള *മുനിഫിചെന്തീസിമൂസ് ദേവൂസ്* (പരമകാരുണ്യവാനായ ദൈവം; നവം. 1, 1950) എന്ന തിരുവെഴുത്ത് ഈ സാഹചര്യം വ്യക്തമായിത്തന്നെ സൂചിപ്പിക്കുന്നുണ്ട് (നം. 2). നന്മയിൽ പ്രത്യാശയർപ്പിക്കുന്ന ഒരു പുതിയ മനുഷ്യസംസ്കാരം രൂപം കൊള്ളുന്നതിന് മറിയം എന്ന അനിഷേധ്യവും സ്വയം പ്രകാശിതവുമായ മാതൃകയെ ഉയർത്തിക്കാട്ടുകയായിരുന്നു പാപ്പാ:

“മറിയാമിന്റെ മഹനീയ മാതൃക ധ്യാനിച്ചുകൊണ്ട്, മനുഷ്യർ സ്വർഗസ്ഥപിതാവായ ദൈവത്തിന്റെ ഇഷ്ടം നിറവേറ്റുന്നതിനും മറ്റു മനുഷ്യരുടെ അഭിവൃദ്ധിക്കുമായി പൂർണമായും ആത്മാർപ്പണം ചെയ്യുന്ന മനുഷ്യ ജീവിതത്തിന്റെ വില കൂടുതൽ കൂടുതൽ മനസ്സിലാക്കുന്നതിനിടയാകും എന്ന് നമുക്ക് പ്രത്യാശിക്കാം. ഭൗതികവാദ തത്വശാസ്ത്രങ്ങളും അവയിൽ നിന്നുളവാകുന്ന ധാർമ്മിക അധഃപതനവും പുണ്യത്തിന്റെ പ്രകാശത്തെ കെടുത്തിക്കളയു

വോളം ശക്തിപ്രാപിക്കുമ്പോൾ, അവ കലഹങ്ങൾ ഉണ്ടാക്കി മനുഷ്യജീവനുകളെത്തന്നെ നശിപ്പിക്കുമ്പോൾ, നമ്മുടെ ശരീരത്തിനും ആത്മാവിനും ഉള്ള ഈ ഉന്നതമായ ഭാഗധേയം ഇപ്രകാരം ശ്രദ്ധേയമായ ഒരു മാർഗത്തിലൂടെ എല്ലാ മനുഷ്യരുടെയും ശ്രദ്ധയിലേക്ക് കൊണ്ടുവരാമെന്നും നാം പ്രത്യാശിക്കുന്നു" (നം. 42).

തങ്ങളെ ചുറ്റി നിൽക്കുന്ന നാശോന്മുഖമായ സംസ്കാരത്തിനുപരിയായ ഒരു വിളി മനുഷ്യവർഗത്തിനുണ്ടെന്ന് എല്ലാവരെയും ഓർമ്മപ്പെടുത്തുക! അതിനായി സഭയുടെ ചിരകാലവിശ്വാസമായിരുന്ന ഒന്നിനെ ഉറക്കെ പ്രഖ്യാപിച്ചുകൊണ്ട് ലോകത്തിന്റെ ശ്രദ്ധക്ഷണിക്കുക – ഇതായിരുന്നു 1950-ൽ പരിശുദ്ധ അമ്മയുടെ സ്വർഗാരോപണം വിശ്വാസസത്യമായി പ്രഖ്യാപിക്കപ്പെടുവാൻ ഇടയാക്കിയ പ്രചോദനം.

ഇതുമുൻനിറുത്തി നടന്ന ആലോചനകൾ ചുരുക്കത്തിൽ സൂചിപ്പിച്ചശേഷം, വിശുദ്ധ ഗ്രന്ഥത്തിലും, സഭയുടെ ആദിമ ചരിത്രത്തിലും, മധ്യകാല ദൈവശാസ്ത്രത്തിലും സമീപകാല പരിചിന്തനങ്ങളിലും, ആരാധനാക്രമ പാരമ്പര്യത്തിലും പരിശുദ്ധ അമ്മയുടെ സ്വർഗാരോപണം എപ്രകാരം സൂചിതമായിരിക്കുന്നു എന്ന് വ്യക്തമായി ചൂണ്ടിക്കാണിച്ചുകൊണ്ട് പരിശുദ്ധ മാർപ്പാപ്പാ ഇങ്ങനെ പ്രഖ്യാപിച്ചു:

"വീണ്ടും വീണ്ടും ദൈവത്തിന്റെ തിരുമുൻപിൽ പ്രാർത്ഥനകളും അപേക്ഷകളും സമർപ്പിച്ച ശേഷം, സത്യാത്മാവിന്റെ പ്രകാശത്തിനു വേണ്ടി പ്രാർത്ഥിച്ചുകൊണ്ട്, കന്യകമറിയത്തിനു മേൽ തന്റെ സവിശേഷ സ്നേഹം ചൊരിഞ്ഞ സർവശക്തനായ ദൈവത്തിന്റെ മഹത്വത്തിനായും, അമർത്യനും നിത്യതയുടെ രാജാവും പാപത്തെയും മരണത്തെയും കീഴടക്കിയവനുമായ അവളുടെ പുത്രന്റെ ബഹുമതിക്ക് വേണ്ടിയും, ഭാഗ്യവതിയായ ആ അമ്മയുടെ തന്നെ മഹത്വം വർദ്ധിപ്പിക്കുന്നതിനു വേണ്ടിയും, സാർവത്രിക സഭയുടെ ആനന്ദത്തിനും പുകഴ്ചക്കും വേണ്ടിയും, കർത്താവായ യേശു മിശിഹായുടെ അധികാരത്താൽ, ഭാഗ്യവാന്മാരായ പത്രോസ് പൗലോസ് ശ്ലീഹന്മാരുടെയും എന്റെ തന്നെയും അധികാരത്താൽ, *നിത്യവിശുദ്ധയായ കന്യകമറിയം തന്റെ ഐഹിക ജീവിതകാലം പൂർത്തിയാക്കിയ ശേഷം ശരീരവും ആത്മാവുമായി സ്വർഗത്തിലേക്ക് കരേറ്റപ്പെട്ടു* എന്നത് ദൈവികമായി വെളിപ്പെടുത്തപ്പെട്ട വിശ്വാസ സത്യമാണെന്ന് ഞാൻ പ്രഘോഷിക്കുകയും, പ്രഖ്യാപിക്കുകയും നിർവചിക്കുകയും ചെയ്യുന്നു" (നം. 44).

ലത്തീൻ ഭാഷയിലുള്ള ഈ പ്രഖ്യാപനത്തിനു ശേഷം തനിക്കു ചുറ്റും തടിച്ചുകൂടിയ



ഏഴുലക്ഷത്തോളം തീർത്ഥാടകരെ ഇറ്റാലിയൻ ഭാഷയിൽ അഭിസംബോധന ചെയ്തപ്പോഴും പാപ്പാ എടുത്തുപറയുന്നത്, ദാരിദ്ര്യത്തിലും കെടുതിയിലും കഴിയുന്ന ജനത്തിന് എങ്ങനെ മറിയം പ്രത്യാശയുടെ ഉറവിടവും അടയാളവും ആകുന്നു എന്നാണ് (യൂറ്റ്യൂബിൽ പ്രഖ്യാപനത്തിന്റെ 9 മിനിറ്റ് 45 സെക്കന്റ് നീളമുള്ള വീഡിയോ ഉണ്ട്).

**അല്പം ചരിത്രം**

ക്രിസ്തുമതത്തിന്റെ ആദിമ നൂറ്റാണ്ടുകളിൽ, ദൈവശാസ്ത്രവും അനുബന്ധ സാഹിത്യവും ശ്രദ്ധിച്ചത് യേശുക്രിസ്തുവിനെ സംബന്ധിച്ച രക്ഷാകരസത്യം പരമാവധി ആളുകൾക്ക് വിശ്വസനീയമായ വിധത്തിൽ വിശദീകരിക്കാനാണ്. അക്കാലയളവിൽ പരിശുദ്ധ അമ്മയെ സംബന്ധിച്ചുണ്ടായ ഐതിഹ്യങ്ങളും പ്രബോധനങ്ങളും രണ്ടുവസ്തുതകൾക്ക് അടിവരയിടാനാണ് ഉപയോഗിക്കപ്പെട്ടത് 1) യേശുവിൽ ദൈവം യഥാർത്ഥമായും മാംസം ധരിച്ചു എന്ന് വിശ്വസിക്കുവാൻ പ്രയാസമുള്ള കൂട്ടരായിരുന്നു ഡൊസേറ്റിസ്റ്റുകൾ. അവർക്കെതിരേ യേശു സത്യമായും മറിയത്തിന്റെ പുത്രനായിരുന്നു എന്ന് എടുത്തുപറയേണ്ടിവന്നു ആദിമസഭയ്ക്ക്. ആ അർത്ഥത്തിൽ തന്നെയാണ് വിശ്വാസപ്രമാണത്തിൽ പരിശുദ്ധ അമ്മയുടെ നാമം പ്രത്യക്ഷപ്പെടുന്നത് 2) യേശുവിനെ ഒരു സാധാരണ മനുഷ്യനായി, ജീവിതയോഗ്യതയാൽ ദൈവത്തിനു സ്വീകാര്യനായി ദൈവപുത്രസ്ഥാനത്തേക്ക് ഉയർത്തപ്പെട്ട ഒരാളായി, കാണുന്ന കൂട്ടരും ഉണ്ടായിരുന്നു ആദിമസഭയിൽ – പ്രത്യേകിച്ചും യഹൂദമതത്തിൽ നിന്ന് ക്രിസ്തുമതം സ്വീകരിച്ച

വർ. അവർക്കെതിരെ, യേശു തന്റെ ജീവിതാരംഭം മുതൽ തന്നെ ദൈവത്താൽ പ്രത്യേകം അയക്കപ്പെട്ട പുത്രനാണെന്ന് പഠിപ്പിക്കേണ്ടിയിരുന്നു. ഇതിനു തെളിവായി ചൂണ്ടിക്കാണിക്കപ്പെട്ട വസ്തുതകളിൽ ഒന്നാണ് പരിശുദ്ധ അമ്മയുടെ കന്യത്വം. മനുഷ്യസംസർഗമില്ലാതെ, ദൈവത്തിന്റെ ഇടപെടൽ മുഖാന്തിരം കന്യകയിൽ നിന്ന് ശരീരമെടുത്തയാൾ സ്വഭാവത്തിൽ സാധാരണ മനുഷ്യനാവാനിടയില്ലല്ലോ. പരിശുദ്ധ അമ്മ പുത്രന്റെ ജനനത്തിനു മുൻപും ശേഷവും ശാരീരികമായി കന്യാത്വത്തിന്റെ ലക്ഷണങ്ങൾ നിലനിർത്തിയിരുന്നു എന്ന് വിവരിക്കപ്പെട്ടതൊക്കെ ഈ പശ്ചാത്തലത്തിലാണ്. ചുരുക്കത്തിൽ, യേശുവിന്റെ പൂർണ്ണമനുഷ്യത്വത്തെയോ പൂർണ്ണ ദൈവത്വത്തെയോ സംബന്ധിച്ച് സംശയങ്ങൾ പ്രകടിപ്പിച്ചിരുന്നവരെ വിശ്വാസത്തിൽ ഉറപ്പിക്കുന്നതിനു വേണ്ടിയാണ് മറിയം രക്ഷകന്റെ യഥാർത്ഥമാതാവാണെന്നും അമ്മ കന്യകയായിരുന്നു എന്നും വ്യക്തമാക്കുന്ന പുരാതന പാരമ്പര്യങ്ങൾ ആദിമ സഭയുടെ ലിഖിതങ്ങളിൽ ചേർക്കപ്പെട്ടത്.

മറിയത്തെപ്പറ്റിയുള്ള മറ്റുവിശ്വാസ സത്യങ്ങൾ അക്കാലത്ത് ദൈവശാസ്ത്ര ചർച്ചകളിലോ തർക്കങ്ങളിലോ കാര്യമായി പ്രത്യക്ഷപ്പെട്ടിരുന്നില്ല. മൂന്നാം നൂറ്റാണ്ടിന്റെ അവസാനം മുതൽ ദൈവപുത്രന്റെ സവിശേഷ വ്യക്തിത്വവും പരിശുദ്ധ ത്രിത്വത്തെ സംബന്ധിച്ച പ്രബോധനങ്ങളും എല്ലാ സഭാസമൂഹങ്ങളിലും സജീവമായ ചർച്ചയ്ക്കും ചിലപ്പോഴൊക്കെ കലഹങ്ങൾ വരെയെത്തിയ സംവാദത്തിനും കാരണമായി. ഈ വിഷയങ്ങൾ പൊതുവായ വ്യക്തത പ്രാപിച്ച നാല്-അഞ്ച് നൂറ്റാണ്ടുകളിലാണ് വിശുദ്ധ കന്യകമറിയം, സാർവത്രിക സഭയുടെ രൂപഭാവങ്ങൾ, അപ്പസ്തോലിക പിന്തുടർച്ച മുതലായ ദൈവശാസ്ത്രവിഷയങ്ങളെപ്പറ്റി കൂടുതൽ പരിചിന്തനങ്ങളും ദൈവശാസ്ത്ര ലിഖിതങ്ങളും രൂപം കൊണ്ടത്.

നാലാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ ദൈവശാസ്ത്രത്തിലെ വിവിധ അഭിപ്രായങ്ങളെപ്പറ്റി വിശദമായി പഠിച്ചെഴുതിയിട്ടുള്ള ഒരു സഭാപിതാവുണ്ട് സലാമിസിലെ മെത്രാനായിരുന്ന എപിഫാനിയൂസ്. വിരുദ്ധാഭിപ്രായങ്ങളെ ഖണ്ഡിച്ചെഴുതിയ *പനാറിയോൺ* എന്ന ഗ്രന്ഥത്തിൽ, പരിശുദ്ധ അമ്മയുടെ ജീവിതാന്ത്യം എപ്രകാരമാണെന്നതിനെ സംബന്ധിച്ച് തീർച്ചയായ അറിവൊന്നും ലഭിച്ചിട്ടില്ല എന്ന് ഈ വിശുദ്ധൻ ആകുലപ്പെടുന്നു. തീർച്ചയായും അദ്ദേഹം ഇക്കാര്യം അന്വേഷിച്ചിരുന്നു. തന്റെ വിശദമായ അന്വേഷണങ്ങളുടെ ഫലം അദ്ദേഹം രേഖപ്പെടുത്തുന്നതിങ്ങനെയാണ്: "പരിശുദ്ധ കന്യക ഒരു പക്ഷെ മരണപ്പെട്ടിരിക്കാം അങ്ങനെയെങ്കിൽ അവൾ ബഹുമതിയിൽ നിദ്രപ്രാപിച്ചു, വിശുദ്ധിയോടെ മരണം അനുഭവിച്ചു, കന്യാത്വത്തിന്റെ കിരീടം പ്രാപിച്ചു. അതല്ലെങ്കിൽ, 'നിന്റെ ഹൃദയത്തിലൂടെ ഒരു വാൾ കടക്കും' എന്ന വചനം സൂചിപ്പിക്കുന്നതുപോലെ അവൾ കൊല്ലപ്പെട്ടിരിക്കാം. അങ്ങനെയെങ്കിൽ രക്തസാക്ഷികളോടൊപ്പം അവൾ ബഹുമാനിക്കപ്പെടുന്നു, പ്രകാശം ഉദയം കൊണ്ട അവളുടെ ഉടൽ മഹത്വത്തിൽ വിശ്രമം കൊള്ളുന്നു. അതുമല്ലെങ്കിൽ, അവൾ ജീവനുള്ളവളായി അവശേഷിച്ചു. ദൈവത്തിന് ഒന്നും അസാധ്യമല്ലല്ലോ. ഏതായാലും ആർക്കും അവളുടെ ജീവിതാന്ത്യം എന്താണെന്ന് തീർച്ചയില്ല".

എപിഫാനിയൂസ് പറയുന്നത് മറിയത്തിന്റെ ജീവിതാന്ത്യത്തെക്കുറിച്ച് പാരമ്പര്യങ്ങൾ നിലവിലില്ല എന്നല്ല, ആർക്കും തീർച്ചയില്ലെന്നാണ്; പാരമ്പര്യങ്ങളിൽ ഐകരൂപ്യമില്ലെന്നാണ്. പലവിധ പാരമ്പര്യങ്ങളിൽ നിന്ന് മൂന്ന് സാധ്യതകൾ അദ്ദേഹം കണ്ടെത്തുന്നു: 1) അമ്മ കന്യത്വത്തിൽ ജീവിച്ച് സാധാരണ മരണം പ്രാപിച്ചു 2) അമ്മ രക്തസാക്ഷി മകുടം ചൂടി 3) ഇഹലോക ജീവിതാവസാനം ഉണ്ടാകാതെ, അമർത്യയായി, അമ്മ മഹത്വത്തിലേക്ക് എടുക്കപ്പെട്ടു. ഇതിൽ രണ്ടാമത്തെ സാധ്യത - രക്തസാക്ഷിത്വം - വചനത്തെക്കുറിച്ചുള്ള അജ്ഞതയിൽ നിന്നുണ്ടായ ദുർവ്യാഖ്യാനം മാത്രമാണെന്നും, നിലവിലുള്ള സഭാപാരമ്പര്യങ്ങളിലെങ്ങും അമ്മയുടെരക്തസാക്ഷിത്വത്തെ സംബന്ധിച്ച് പരാമർശമില്ലെന്നും അഞ്ചാം നൂറ്റാണ്ടിൽ വിശുദ്ധ അംബ്രോസ് വ്യക്തമാക്കുന്നുണ്ട്. ഈ സാധ്യത ഒഴിവാക്കിയാൽ, ആദ്യനൂറ്റാണ്ടുകളിൽ പരിശുദ്ധ അമ്മയുടെ ഇഹലോകജീവിതാവസാനത്തെക്കുറിച്ച് രണ്ട് വ്യത്യസ്ത പാരമ്പര്യങ്ങളുണ്ടായിരുന്നു എന്ന് വ്യക്തമാണ്. 1) അമ്മ കന്യത്വത്തിൽ ജീവിച്ച് വിശുദ്ധർക്ക് യോജിച്ച മരണം വരിച്ചു 2) അമ്മ മരണം കൂടാതെതന്നെ ഇഹലോകത്തിൽ നിന്ന് എടുക്കപ്പെട്ടു. നാലാം നൂറ്റാണ്ടിലും അതിനു മുൻപും ലഭ്യമായ സാക്ഷ്യങ്ങൾ പരിശോധിച്ചാൽ ഇതിൽ ആദ്യത്തേതിനാണു കൂടുതൽ പിൻബലം എന്നു കാണാം.

### നിദ്രപ്രാപിച്ച്, ഉണർന്നെഴുന്നേറ്റ മറിയം

ജറുസലേമിൽ, ഗത്സെമൻ തോട്ടത്തിനരികിൽ യോസാഫാത്തിന്റെ താഴ്‌വര എന്ന് വിളിക്കപ്പെടുന്ന സ്ഥലത്ത് ഇന്നും സന്ദർശകർക്ക് പ്രിയങ്കരമായി നിലകൊള്ളുന്ന ഒരു ദേവാലയമുണ്ട്. മരണനിദ്രയിലാണ്ട പരിശുദ്ധ അമ്മയുടെ അതിമനോഹരമായ രൂപമാണ് ആ ദേവാലയത്തിൽ ഇന്ന് തീർത്ഥാടകരെ ആകർഷിക്കുന്ന ഒരു പ്രധാനകാഴ്ച. കുരിശുയുദ്ധക്കാർ പണിതുയർത്തിയ ഈ



ദേവാലയത്തിനും നൂറ്റാണ്ടുകൾ മുൻപേ അവിടെ മാതാവിനു പ്രതിഷ്ഠിച്ച ദേവാലയമുണ്ടായിരുന്നു. കൃത്യം കാലസൂചന തേടിപ്പോയാൽ, 451-ലെ കാൽസിഡോൺ സുനഹദോസിനു പോയ യുവനെൽ എന്ന പാത്രിയർക്കീസ് നഗരത്തിലേക്ക് തിരികെ വന്നപ്പോൾ കാൽസിഡോൺ സുനഹദോസിന്റെ തീരുമാനങ്ങളെ എതിർത്തിരുന്ന ഒരു സംഘം വിശ്വാസികൾ പാത്രിയർക്കീസിനോട് പ്രതിഷേധം അറിയിക്കാനായി ഒരുമിച്ചുകൂടിയത് ഈ ദേവാലയത്തിലാണെന്ന് കാണാവുന്നതാണ്. ആ കാലത്തിനടുത്തുതന്നെ എഴുതപ്പെട്ട *ജറുസലേം ബ്രീവിയറി* എന്ന് അറിയപ്പെടുന്ന ലിഖിതത്തിൽ, അക്കാലത്ത് ജറുസലേമിൽ പരിശുദ്ധ കന്യകയ്ക്ക് സമർപ്പിച്ചിരുന്ന ദേവാലയത്തിൽ അമ്മയുടെ മൃതകുടീരം സ്ഥിതിചെയ്യുന്നു എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. ഈ ദേവാലയത്തിനുള്ളിൽ കണ്ടെത്തിയ മൃതകുടീരങ്ങൾക്ക് ഒന്നാം നൂറ്റാണ്ടോളം പഴക്കമുണ്ടെന്ന് പുരാവസ്തുഗവേഷകരും സാക്ഷ്യപ്പെടുത്തുന്നു.

അമ്മ സത്യമായും മരിച്ചുവോ? ഭൂരിഭാഗം ആദിമ ക്രൈസ്തവർക്കും ഇക്കാര്യത്തിൽ സംശയം ഉണ്ടായിരുന്നില്ല. ക്രിസ്തു സത്യമായും മരിച്ചു. അവിടുത്തെ മരണത്തെ നിരാകരിച്ചിരുന്ന ജ്ഞാനവാദികളെ സഭ പാഷണ്ഡികളായിട്ടാണ് കണ്ടിരുന്നത്. മനുഷ്യവർഗത്തിന്റെ രക്ഷക്കായി, ബലിക്കായി നൽകപ്പെട്ട ആ ശരീരം യഥാർത്ഥത്തിൽ മരണം അനുഭവിച്ചു എങ്കിൽ, ആ ശരീരം എടുക്കപ്പെട്ട ഉറവിടമായ പരിശുദ്ധ അമ്മയുടെ ഉടലും മരണം അനുഭവിച്ചിരിക്കണം. അമ്മയുടെ എല്ലാ മഹത്വത്തിന്റെയും ആധാരം ആ മകനാണ്. അവന്റെ വിധിക്ക് ഉപരിയായിരിക്കില്ല മാതാവിന്റെ വിധി.

പക്ഷെ അമ്മയുടെ മരണത്തിനു ശേഷം എന്തു സംഭവിച്ചു? ആദിമ പാരമ്പര്യങ്ങൾ ഇവിടെ രണ്ടുവഴിക്ക് പിരിയുന്നുണ്ട്. അമ്മ മരിച്ച്, അടക്കപ്പെട്ടതിനു ശേഷം ശാരീരികമായി ഉയിർത്തെഴുന്നേൽക്കുകയും സ്വർഗത്തിലേക്ക് സംവഹിക്കപ്പെടുകയും ചെയ്തു എന്നാണ് ഒരു വിശ്വാസം. രണ്ടാമതൊരു പാരമ്പര്യത്തിൽ സ്വർഗത്തിലേക്ക് സംവഹിക്കപ്പെട്ടതിനെപ്പറ്റി വ്യക്തമായി പറയുന്നില്ല. അമ്മ നിദ്രപ്രാപിച്ചു. അപ്പസ്തോല സംഘം ആഗതമായി ബഹുമതി പൂർവം അമ്മയെ സംസ്കരിച്ചു. പിന്നീട് (ചില കഥകളിൽ സംസ്കാരത്തിനു വൈകിയെത്തിയ തോമാശ്ലീഹാ ആവശ്യപ്പെട്ടതനുസരിച്ച്) കബറിടം തുറക്കപ്പെടുകയും അത് ശൂന്യമായി കാണപ്പെടുകയും ചെയ്തു. അഞ്ചാം നൂറ്റാണ്ടിനു ശേഷം ലിഖിതരൂപത്തിലെത്തിയ ഈ പാരമ്പര്യങ്ങളിൽ വ്യത്യസ്തത ഉണ്ടാകാനുള്ള കാരണം, വിവിധ പ്രാദേശിക സഭകളിൽ അമ്മയുടെ കടന്നുപോകലിനെ സംബന്ധിച്ച വാചിക പാരമ്പര്യങ്ങൾ പല രീതിയിൽ പറയപ്പെടുകയും പിൽക്കാലത്ത് ഓരോ സ്ഥലത്തെയും വാചികപാരമ്പര്യത്തിനനുസരിച്ച് എഴുതപ്പെടുകയും ചെയ്തതാണ്. പലസ്തീനിന്റെ ഉള്ളിൽ തന്നെ ബെത്‌ലഹേം പാരമ്പര്യം എന്നു വിളിക്കാവുന്ന ലിഖിതങ്ങളിൽ ശാരീരിക പുനരുത്ഥാനവും സ്വർഗാരോപണവും ഇല്ല. മറിച്ച് ജറുസലേം കേന്ദ്രീകരിച്ച് രൂപപ്പെട്ട കൂടുതൽ പ്രാചീനമായ പാരമ്പര്യങ്ങളിൽ ശാരീരിക പുനരുത്ഥാനവും സ്വർഗാരോപണവും വിവരിക്കുന്നുണ്ട്. ലിഖിത പാരമ്പര്യങ്ങളിൽ കൂടുതൽ പഴയത്സ്വർഗാരോപണ വിവരണം ഉള്ളവതന്നെയാണ്. സ്വർഗാരോപണ വിവരണം ഇല്ലാത്ത പല ലിഖിതങ്ങളിലും അമ്മയുടെ ശരീരം പറുദീസായിലേക്ക് എടുക്കപ്പെടുകയും വീണ്ടും ആത്മാവുമായി ചേർന്ന് ജീവനുള്ളതായി തീരുകയും, ഉത്ഥിതരായി പറുദീസായിൽ കർത്താവിന്റെ രണ്ടാം വരവിൽ പൊതു ഉത്ഥാനത്തിന്റെ ദിനം കാത്തിരിക്കുന്ന ആദിമ വിശുദ്ധരെ അമ്മ സന്ദർശിക്കുകയും ചെയ്തതായി വിവരിക്കുന്നുണ്ട്. അതായത് ലിഖിത പാരമ്പര്യങ്ങളിലെ 'റ്റൈപ്പുകൾ' വേർതിരിച്ചാൽ അമ്മ ശരീരപ്രകാരം ജീവനുള്ളവളായിതന്നെ ഉപരിലോകങ്ങളിലേക്ക് പോയി എന്ന വിശ്വാസമാണ് കൂടുതൽ വേരോടിയിരുന്നതെന്ന് നിസംശയം പറയാം.

ശരീരപ്രകാരമുള്ള സ്വർഗാരോപണത്തെ സംബന്ധിച്ച സംശയം എട്ടാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ക്രീറ്റിലെ ആൻഡ്രൂ എന്ന വിശുദ്ധനുൾപ്പടെ പലരുടെയും രചനകളിൽ കാണാം. ഒരു പക്ഷെ ഈ വിശ്വാസം കൂടുതൽ വ്യാപകമായി അംഗീകരിക്കപ്പെട്ടത് ആൻഡ്രൂവിന്റെ സമകാലികനായിരുന്ന ദമാസ്കസിലെ വിശുദ്ധ യോഹന്നാന്റെ പ്രബോധനങ്ങളിലൂടെയാണ്.



''പ്രകൃതിയുടെ സ്വാഭാവിക പരിണതി അനുസരിച്ച്, നിന്റെ പരമ പരിശുദ്ധവും അനുഗ്രഹീതവുമായ ആത്മാവ് നിന്റെ ആനന്ദ ഭരിതവും കളങ്കരഹിതവുമായ ശരീരത്തിൽ നിന്ന് വേർപിരിഞ്ഞു എങ്കിലും, അത് അനുയോജ്യമായ ഒരു മൃതകുടീരത്തിലേക്ക് സംവഹിക്കപ്പെട്ടു എങ്കിലും, ആ ശരീരം മരണത്തിന്റെ അധീനതയിൽ കഴിയുകയോ, ജീർണ്ണതയാൽ നശിപ്പിക്കപ്പെടുകയോ ചെയ്തില്ല. എന്തെന്നാൽ, (ദൈവപുത്രന്) ജന്മം നൽകുമ്പോഴും അവളുടെ കന്യത്വം ഭഞ്ജിക്കപ്പെടാതിരുന്നതുപോലെ, അവളുടെ ശരീരം മരണത്തിനു ശേഷവും നാശത്തിൽ നിന്ന് സംരക്ഷിക്കപ്പെടുകയും, കൂടുതൽ അനുയുക്തവും ദൈവികവുമായ ഒരു പാർപ്പിടത്തിലേക്ക് സംവഹിക്കപ്പെടുകയും ചെയ്തു. അവിടെ മരണത്തിനു വിധേയമല്ലാതെ അത് നിത്യതയിലേക്ക് നിലനിൽക്കുന്നു" (പരിശുദ്ധ അമ്മയുടെ വാങ്ങിപ്പിനെക്കുറിച്ചുള്ള രണ്ടാം പ്രഭാഷണം).

**അമർത്യത എന്ന വ്യാഖ്യാനം**

എപ്പിഫാനിയൂസ് സൂചിപ്പിച്ചതുപോലെ പരിശുദ്ധ അമ്മ മരണം അനുഭവിക്കാതെ തന്നെ നിത്യസൗഭാഗ്യത്തിലേക്ക് എടുക്കപ്പെട്ടു എന്ന വിശ്വാസം ആരംഭകാലത്തേ ചിലർ പുലർത്തിയിരുന്നു എന്ന് വ്യക്തമാണ്. ചരിത്രപരമായോ, ദൈവശാസ്ത്രപരമായോ വലിയ പിൻബലം ലഭിക്കാത്ത ഒരു കാഴ്ചപ്പാടാണത്. പടിഞ്ഞാറൻ മരിയ ദർശനത്തിൽ വിശുദ്ധ അഗസ്റ്റിനും ടൂർസിലെ വി. ഗ്രിഗറിയും ഒക്കെ പരിശുദ്ധ അമ്മയുടെ മരണത്തെക്കുറിച്ച് സംസാരിക്കുന്നുണ്ട്. പക്ഷെ ചില അപോക്രിഫൽ രചനകളിലൂടെ കൈമാറിവന്ന കഥകളനുസരിച്ച് ഇഹലോകാവസാനത്തിൽ പരിശുദ്ധ അമ്മ മരിക്കുകയായിരുന്നില്ല, മറിച്ച് ദൈവപുത്രനും വിശുദ്ധരുടെ സംഘവും എഴുന്നള്ളി അമ്മയെ സ്വർഗത്തിലേക്ക് കൂട്ടിക്കൊണ്ടുപോവുകയായിരുന്നു. ദൈവശാസ്ത്രപരമായി ഇത് സാധ്യമാണ്. വിശുദ്ധ പൗലോസ് 1 കോറി 15,51-ൽ ഈ സാധ്യതയെപ്പറ്റി പറയുന്നുണ്ട്. യുഗാന്ത്യത്തിൽ കർത്താവ് ആഗതനാകുമ്പോൾ എല്ലാവരും മരിക്കുകയല്ല, ജീവനുള്ളവരും മരിച്ചവരും സിംഹാസനസ്ഥനായ വചനത്തിനു മുന്നിലേക്ക് വിധിക്കായി കൂട്ടിച്ചേർക്കപ്പെടുകയാണുണ്ടാവുക. ജീവിച്ചിരിക്കുന്നവർ രൂപാന്തരപ്പെടും. എല്ലാവർക്കും യുഗാന്ത്യത്തിൽ സംഭവിക്കുന്ന ഈ രൂപാന്തരത്തിലേക്ക് കർത്താവ് തന്റെ മാതാവിനെ മുൻകൂട്ടി കൂട്ടിക്കൊണ്ടുപോയി എന്നാണീ വിശ്വാസം.

മധ്യകാലയളവിൽ ഒക്കെ വേരുറച്ച ഈ വ്യാഖ്യാനം 1950-ൽ സ്വർഗാരോപണം വിശ്വാസ സത്യമായി പ്രഖ്യാപിക്കപ്പെട്ട കാലത്ത് കുറെയേറെ ചർച്ച ചെയ്യപ്പെടുകയും കുറെയേറെ അനുകൂലാഭിപ്രായം നേടുകയും ചെയ്തു. പരിശുദ്ധ അമ്മ മരണം കൂടാതെ മഹത്വീകരണം പ്രാപിച്ചു എന്നാണ് കത്തോലിക്കാ സഭ പഠിപ്പിക്കുന്നത് എന്നൊരു തെറ്റിദ്ധാരണ പരക്കുകയും ചെയ്തു. ഇതിനു പ്രധാനകാരണം വിശ്വാസപ്രഖ്യാപനത്തിനുള്ള ദൈവശാസ്ത്രപരമായ ഒരുക്കങ്ങൾക്ക് നേതൃത്വം വഹിച്ച മാർട്ടിൻ ജൂഗീ എന്ന ദൈവശാസ്ത്രകാരന് ഈ കാഴ്ചപ്പാടിനോടുണ്ടായിരുന്ന ആഭിമുഖ്യമാണെന്ന് ചൂണ്ടിക്കാണിക്കപ്പെടുന്നു. ഇത് കത്തോലിക്കാ സഭയുടെ ഔദ്യോഗിക കാഴ്ചപ്പാടായിരുന്നില്ല എന്ന് സമർത്ഥിക്കാനായി രണ്ടു കാര്യങ്ങൾ എടുത്തുപറയാനുണ്ട്. ഒന്ന്, 1950-നടുത്തുതന്നെ, കത്തോലിക്കാ വേദവിജ്ഞാന കേന്ദ്രങ്ങളിൽ പലപ്പോഴും ദൈവശാസ്ത്ര ടെക്സ്റ്റ് ബുക്ക് ആയി ഉപയോഗിച്ചിരുന്ന *ഫണ്ടമെന്റൽസ് ഓഫ് കാതലിക് ഡോഗ്മാ* (1952) എന്ന പുസ്തകത്തിൽ ലുഡ്വിഗ് ഓട്ട് ഇപ്രകാരം പറയുന്നു: "അമ്മയുടെ മരണം ഒട്ടുമിക്ക സഭാപിതാക്കന്മാരും ദൈവശാസ്ത്രജ്ഞരും അംഗീകരിക്കുകയും സഭയുടെ ആരാധനാക്രം എടുത്തുപറയുകയും ചെയ്തിട്ടുള്ള ഒരു വസ്തുതയാണ്''. രണ്ട്, പരമപ്രധാനമായി, പരിശുദ്ധ ജോൺപോൾ മാർപാപ്പാ തന്റെ പരസ്യപ്രബോധനങ്ങളിൽ പരിശുദ്ധ അമ്മയുടെ മരണത്തെക്കുറിച്ച് സംസാരിച്ചിട്ടുണ്ട്. തന്റെ മരണത്തിലൂടെ മനുഷ്യവർഗത്തിന്റെ പൊതുഭാഗധേയത്തിൽ പങ്കാളിയാകുന്നതുവഴി അമ്മയുടെ ആത്മീയ മാതൃത്വം കൂടുതൽ ആഴമുള്ളതായിത്തീരുന്നു എന്ന് പാപ്പാ നിരീക്ഷിക്കുന്നു. (പൊതു ഓഡിയൻസ്, 25 ജൂൺ 1997). മാതാവിന്റെ മരണത്തെക്കുറിച്ച് സാറൂഗിലെ വി. യാക്കോബ് ഉൾപടെ സഭാപിതാക്കന്മാർ പഠിപ്പിക്കുന്നത് പരിശുദ്ധ പിതാവ് ഈ പ്രബോധനത്തിൽ ഉദ്ധരിക്കുന്നുണ്ട്. മാതാവ് തന്റെ പുത്രനോടൊപ്പം മർത്യരുടെ പൊതു ഭാഗധേയമായ മരണത്തിൽ ഭാഗഭാക്കായി എന്നതാണ് വചനത്തിനും പാരമ്പര്യത്തിനും യോജിക്കുന്ന ധാരണയെന്ന് പരിശുദ്ധപിതാവ് വ്യക്തമാക്കുന്നു.

**മരണം എന്ന സ്നേഹാനുഭവം**

പരിശുദ്ധ അമ്മയെപ്പോലെ അനിതരമായ ദൈവസാമീപ്യത്തിലും സമർപ്പണത്തിലും ജീവിച്ച ഒരു മനുഷ്യവ്യക്തിക്ക് മരണം മറ്റു മനുഷ്യരുടെ കാര്യത്തിലെ പോലെ ഭീതിദമായ ഒരു അനുഭവം ആയിരിക്കയില്ലെന്ന് ആദിമ പാരമ്പര്യങ്ങൾ മുതൽ ആധുനിക വ്യാഖ്യാതാക്കൾ വരെ ഏക സ്വരത്തിൽ പറയുന്നുണ്ട്. ദൈവശാസ്ത്രപരമായി മൂന്ന് കാരണങ്ങളാണ് അമ്മയുടെ മരണം സാധാരണ മനുഷ്യാനുഭവത്തിൽ നിന്ന് വ്യത്യസ്തയാക്കുന്നത്. 1) ജീവൻ തന്നെയായ ദൈവത്തിന്റെ അമ്മ എന്ന നിലയിലുള്ള അപൂർവകൃപാവരം; 2)നിത്യകന്യ കയായിരിക്കെ പുത്രനെ പ്രസവിച്ചവൾ എന്ന നിലയിൽ പ്രകൃതിനിയമങ്ങളെ ഒരിക്കൽ അതിജീവിച്ച പ്രത്യേക ദാനം; 3) പൂർണമായും മനുഷ്യവ്യക്തി എങ്കിലും മനുഷ്യവർഗം പങ്കുപറ്റുന്ന പാപത്തിന്റെ പൊതു അവസ്ഥയിൽ നിന്ന് കൃപയാൽ മുക്തിപ്രാപിച്ചവൾ എന്ന സവിശേഷത. ആദ്യത്തെ സവിശേഷതയെ പറ്റി ഡമാസ്കസിലെ വി. യോഹന്നാൻ ഇങ്ങനെ പഠിപ്പിക്കുന്നു: "മരണത്തിന്റെ അധീശസ്ഥാനം എങ്ങനെയാണ് അവളെ സ്വീകരിക്കുന്നത്? ഒരിക്കൽ ജീവൻ സന്നിഹിതമായിരുന്ന ആ ശരീരത്തെ എങ്ങനെ നാശത്തിന് അക്രമിക്കാനാകും? ഇവയൊന്നും അവൾക്കുള്ളതല്ല, ഇതെല്ലാം ദൈവത്തെ വഹിച്ച വളുടെ ആത്മാവിനും ശരീരത്തിനും ഒരുപോലെ അന്യമാണ്. മരണം അവളെക്കണ്ടു; മരണം അവളെക്കണ്ടു ഭയപ്പെട്ടു". മറിയാമിന്റെ കന്യത്വവും സ്വർഗാരോപണവും തമ്മിലുള്ള ബന്ധവും അദ്ദേഹം തന്നെപരാമർശിക്കുന്നത് നാം മുകളിൽ വായിച്ചിരുന്നു. വി. യോഹന്നാനെ സംബന്ധിച്ച് മറിയാമിന്റെ കന്യകത്വം ദൈവം അവളിൽ ഇറങ്ങിവസിച്ചു എന്നതിന്റെ അടയാളവും മുദ്ര യുമാണ്. അതുകൊണ്ട് അവളുടെ ശരീരം സ്വർഗീയ കൂടാരങ്ങളിലായിരിക്കുന്നത് ഏറ്റവും ഉചിതമാണ്.

ദൈവശാസ്ത്രപരമായ കാരണങ്ങളിൽ ഏറ്റവും പ്രധാനം മറിയം മനുഷ്യനു പൊതുവായ പാപാവസ്ഥയിൽ നിന്ന് മുക്തയാണെന്നുള്ളതാണ്. പാപം മനുഷ്യന്റെ ഇഹത്തിൽ നിന്നുള്ള കടന്നുപോക്കിനെ അനിശ്ചിതത്വത്തിൽ നിർത്തുന്നു. ഭയവും ഉത്കണ്ഠയും ഉളവാക്കുന്നു. പരിശുദ്ധ അമ്മയെ ഈ അവസ്ഥ ബാധിക്കുന്നില്ല. ഉത്ഭവപാപം എന്ന പടിഞ്ഞാറൻ ആശയത്തോട് പ്രത്യേക പ്രതിപത്തിയില്ലാത്ത അന്ത്യോക്യൻ ആരാധനക്രമം പരിശുദ്ധ അമ്മയുടെ വാങ്ങിപ്പിന്റെ ദിവസത്തിലെ പ്രാരംഭപ്രാർത്ഥനയിൽ 'മരണമുള്ള വളായ തന്റെ മാതാവിനെ പരിശുദ്ധാത്മാവിന്റെ കൃപാവരങ്ങളാൽ മുൻകൂട്ടി നിറച്ച വചനമായ ദൈവമേ' എന്ന് പുത്രൻ തമ്പുരാനെ അഭി സംബോധന ചെയ്യുന്നുണ്ട്. ഉത്ഭവപാപം എന്ന 'കാറ്റഗറി' ഒഴിവാക്കിയാൽ തന്നെ മറിയത്തെ ദൈവം മനുഷ്യപ്രകൃതിക്ക് അന്യമായ പ്രത്യേക കൃപാ വരങ്ങൾ കൊണ്ടു നിറച്ചു എന്ന് പൗരസ്ത്യ സഭകളും പിതാക്കന്മാരും അംഗീകരിക്കുന്നുണ്ട്. പരിശുദ്ധ അമ്മ മരണം അനുഭവിച്ചു എങ്കിലും അത് പാപത്തിന്റെ ശിക്ഷയായ മരണമല്ല; മനുഷ്യ കുലത്തിന്റെ പൊതുഭാഗധേയം എന്നനിലയിൽ, മറിയത്തിന്റെ ആത്മീയ ജീവിതത്തിന്റെ തുടർച്ച യായി വരുന്ന ഒരു അർദ്ധവിരാമം മാത്രമായിട്ടേ പൗരസ്ത്യപാരമ്പര്യവും ആ മരണാനുഭവത്തെ മനസ്സിലാക്കുന്നുള്ളൂ. പാശ്ചാത്യസഭയുടെ പ്രബോ ധനം പരിശുദ്ധ ജോൺ പോൾ മാർപാപ്പ തന്നെ വ്യക്തമാക്കുന്നുണ്ട്. പരിശുദ്ധ അമ്മയുടെ മരണനിമിഷത്തിൽ പുത്രൻ തമ്പുരാനും പരിശുദ്ധ ന്മാരും അമ്മയെ സ്വീകരിക്കുവാൻ എത്തി എന്ന പാരമ്പര്യത്തെ പരാമർശിച്ചുകൊണ്ട്, മറിയത്തിന്റെ ജീവിതാവസാനം പുത്രനുമായുള്ള ഐക്യത്തി ന്റെയും പൂർണ്ണമാകുന്ന സ്നേഹത്തിന്റെയും അനുഭവം ആണെന്ന് പാപ്പാ പഠിപ്പിക്കുന്നു (മുൻപ് പരാമർശിച്ച പൊതു ഓഡിയൻസ്). സ്നേഹം ഭയത്തെയും ആശങ്കയെയും നിരാകരിക്കുന്നു.

കോൺസ്റ്റാന്റിനോപ്പിളിലെ പാത്രിയർക്കീസ് ആയിരുന്ന ജെർമാനൂസ് ദൈവപുത്രൻ അമ്മയെ സ്വീകരിക്കുന്നത് ഇങ്ങനെയാണു വിവരിക്കുക: "നിന്നിൽ നിന്ന് ജനിച്ചവനെ ദർശിക്കുവാൻ അമ്മേ വേഗം വരിക! ഒരു പുത്രനു ചേർന്നവിധം നിന്നെ സന്തോഷിപ്പിക്കാൻ ഞാൻ കൊതിക്കുന്നു. നിന്റെ ഉദരത്തിൽ എന്നെ സ്വീകരിച്ചതിന് പ്രതിഫലവും, എന്നെ മുലയൂട്ടിയതിന് കൂലിയും, എന്നെ വളർത്തിയതിനുള്ള നഷ്ടപരിഹാരവുമായി നിന്റെ ഹൃദയത്തിന് ഉറപ്പ് നൽകാൻ ഞാൻ ആഗ്രഹി ക്കുന്നു. ഏകപുത്രനായി എന്നെ ജനിപ്പിച്ച അമ്മേ, എന്നോടൊപ്പം വന്നു വസിച്ചാലും!" പരിശുദ്ധ ജോൺ പോൾ മാർപാപ്പാ പറയുന്നതു പോലെ, മറ്റൊരു മനുഷ്യവ്യക്തിക്കും മരണത്തെ ഇത്ര മധുരമാക്കാൻ ആവില്ല. ആരുടെയും മരണം മറിയത്തെപ്പോലെ 'ഡോർമീഷൻ' (നിദ്ര) എന്ന് വിളിക്കപ്പെടാൻ അർഹമല്ല.

**മരണത്തിനപ്പുറം എന്ത്?**

ആദ്യം സൂചിപ്പിച്ചതുപോലെ മറിയാമിന്റെ മരണത്തെക്കുറിച്ചോ അതിനപ്പുറമുള്ള ജീവിതത്തെ ക്കുറിച്ചോ ചരിത്രപരമായ ഒരു തീർച്ചയല്ല സ്വർഗാരോപണ വിശ്വാസം. മരണത്തിനു ശേഷം എല്ലാ മനുഷ്യർക്കും അന്ത്യവിധിയിൽ ദൈവപുത്രൻ വാഗ്ദാനം ചെയ്തിരിക്കുന്ന ഉയിർപ്പിന്റെ നവീകരണം, മഹത്വീകരിക്കപ്പെട്ട ശരീരത്തോടു ചേർന്നുള്ള ജീവിതം, ദൈവപുത്രൻ തന്റെ മാതാവിനു മുൻകൂട്ടി നൽകി എന്ന വിശ്വാസമാണ്.

ഐതിഹ്യ രൂപത്തിൽ എഴുതപ്പെട്ട ആറാം നൂറ്റാണ്ടിലെ പാരമ്പര്യങ്ങളിൽ നാലു വിധത്തിലാണ് മരണാനന്തര സംഭവങ്ങൾ വിവരിക്കപ്പെടുന്നത്. 1) അമ്മ മരിച്ചു. ദൈവപുത്രൻ വിശുദ്ധരോടുകൂടിവന്ന്, ആത്മാവിനെ ദൈവസന്നിധിയിലേക്ക് സംവഹിച്ചു. ശരീരം ശ്ലീഹന്മാരുടെ നേതൃത്വത്തിൽ സമുചിതമായി സംസ്കരിക്കപ്പെട്ടു. 2) സംസ്കാരാനന്തരം പുത്രൻ തമ്പുരാൻ വീണ്ടും ഇറങ്ങി വന്ന് അമ്മയുടെ ശരീരം പറുദീസായിലേക്ക് സംവഹിച്ചു. ശരീരം പറുദീസയിലും ആത്മാവ് സ്വർഗത്തിലും അന്ത്യവിധി ദിനം വരെ കാത്തിരിക്കും. 3) പറുദീസായിൽ ശരീരം എത്തിച്ച ഉടൻ ശരീരം ആത്മാവുമായി ചേർന്ന് അമ്മ ശരീരത്തോടെ മഹത്വത്തിന്റെ ജീവിതത്തിലേക്ക് പ്രവേശിച്ചു. 4) മരണശേഷം അടക്കപ്പെടുന്നതിനു മുൻപ് തന്നെ അമ്മയെ കർത്താവ് ഉയിർപ്പിക്കുകയും സ്വർഗത്തിലേക്ക് സംവഹിക്കുകയും ചെയ്തു.

ഈ കഥകളിൽ അവസാന മൂന്ന് പാഠാന്തരങ്ങളിലും സാക്ഷിയായി പ്രത്യക്ഷപ്പെടാറുള്ളത് തോമാശ്ലീഹായാണ്. തോമാശ്ലീഹ ഇന്ത്യയിലാണ്. അമ്മയുടെ സംസ്കാരം കഴിഞ്ഞാണ് എത്തിച്ചേരുന്നത്. ആളിന്റെ ദുർവാശി പ്രസിദ്ധമാണല്ലോ. മൃതകുടീരം തുറക്കപ്പെടുന്നു, അമ്മ ധരിച്ചിരുന്ന വസ്ത്രത്തിലൊരംശം മാത്രം അവശേഷിപ്പിച്ച് ശൂന്യമായ കല്ലറ ശ്ലീഹന്മാർ കാണുന്നു. അതുമല്ലെങ്കിൽ, ഇന്ത്യയിൽ നിന്ന് ആകാശമാർഗം ജറുസലേമിലേക്ക് എടുക്കപ്പെടും വഴി തോമാ ശ്ലീഹാ അമ്മയുടെ സ്വർഗയാത്ര കാണുകയും അമ്മയിൽ നിന്ന് ദാനമായി അരക്കെട്ട് സ്വീകരിക്കുകയും ചെയ്യുന്നു. സ്വർഗാരോപണവുമായി ബന്ധപ്പെട്ടുള്ള ഐതിഹ്യങ്ങൾക്ക് അപ്പസ്തോലികമായ ഒരു ഉറപ്പ് കിട്ടുന്നതിന് ചേർത്തതാണീ കഥ. ഏതായാലും ഈ കഥയിലെ അരപ്പട്ട കേരള സുറിയാനിസഭയ്ക്ക പരിചിതമായിരിക്കണം. യാക്കോബായ പാത്രിയർക്കീസിന്റെ സംരക്ഷണയിലുള്ള ഏറ്റവും വിലപ്പെട്ട തിരുശേഷിപ്പാണിത്. ഇതിലൊരംശം മണർകാട് തീർത്ഥാടന പ്പള്ളിയിൽ ആഘോഷമായി സ്ഥാപിക്കപ്പെട്ടിട്ടുണ്ട്.

സ്വർഗാരോപണവുമായി ബന്ധപ്പെട്ട വിശ്വാസസത്യം ഈ കഥകളെ ഒന്നിനെയും അധികരിച്ചല്ല. പക്ഷെ ഈ കഥകളിലെ ആദ്യ രണ്ട് സാധ്യതകൾ ഈ വിശ്വാസസത്യത്തിനു വിരുദ്ധമാണ്. പരിശുദ്ധ അമ്മയുടെ ശരീരം മഹത്വത്തിന്റെ ജീവിതത്തിലേക്ക് എടുക്കപ്പെട്ടു എന്നത് നിഷേധിക്കാൻ പാടില്ലാത്തതാകുന്നു. അടിസ്ഥാനപരമായി ഈ വിശ്വാസം പൗരസ്ത്യസഭകൾ പൊതുവേ പങ്കുവയ്ക്കുന്നതാണ്. ശാരീരികമായ പുനരുത്ഥാനം മറിയത്തിന് മുൻകൂട്ടി നൽകപ്പെട്ടു എന്ന് ഗ്രീക്ക് ഓർത്തഡോക്സ് സഭകളും ഓറിയന്റൽ ഓർത്തഡോക്സ് സഭകളും വിശ്വസിക്കുന്നുണ്ട്. 1950-ലെ പ്രഖ്യാപനത്തിനാധാരമായി ഉത്ഭവപാപതത്വം ചൂണ്ടിക്കാണിച്ചതിലൊഴികെ മറ്റൊന്നിലും പൗരസ്ത്യസഭകൾക്ക് വിയോജിപ്പുണ്ടാകാൻ ഇടയില്ല. സ്വർഗത്തിലേക്ക് കയറിപ്പോകും വഴി ഇട്ടുകൊടുത്ത അരപ്പട്ട സൂക്ഷിക്കുന്ന മലങ്കരസുറിയാനിക്കാരുടെ കാര്യം പറയാനില്ലല്ലോ.

**മലങ്കരയുടെ ശബ്ദം**

ആധുനിക കാലത്ത് ഒരു വിശ്വാസസത്യം, അതും ബൈബിളിന്റെ നേരിട്ടുള്ള പിൻബലമില്ലാത്ത ഒന്ന്, പ്രഖ്യാപിക്കുന്നത് വിമർശനങ്ങൾ വിളിച്ചു വരുത്തും എന്ന് മനസ്സിലാക്കിയിരുന്നപീയൂസ് പന്ത്രണ്ടാമൻ പാപ്പാ, മെത്രാനന്മാരും അജപാലകരും ദൈവശാസ്ത്രവിചക്ഷണരും ആയി ആയിരക്കണക്കിനു ആളുകളിൽ നിന്ന് പ്രതികരണങ്ങൾ ക്ഷണിച്ചിരുന്നു. 1181 മറുപടികൾ ലഭിച്ചു. അവയിൽ ആറെണ്ണം മാത്രമാണ് പുതിയ പ്രഖ്യാപനം ആവശ്യമില്ലെന്ന് വാദിച്ചത്. അനുകൂലമായി ലഭിച്ചവയിൽ അപ്രതീക്ഷിതമാം വിധം ആവേശം നിറഞ്ഞ ഒന്ന് തിരുവനന്തപുരത്തുനിന്നാണ് എത്തിയത്. കത്തോലിക്കാ സഭയിലെ പുതിയകൂട്ടായ്മയായ മലങ്കര കത്തോലിക്കരുടെ തലവൻ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്!

മലങ്കര കത്തോലിക്കാ സഭയുടെയും കേരളത്തിലെ സുറിയാനിക്കാരുടെയും ചിരകാല വിശ്വാസമാണ് പരിശുദ്ധ അമ്മയുടെ സ്വർഗാരോപണം എന്ന് ആ കത്തിൽ മാർ ഈവാനിയോസ് പിതാവ് സമർത്ഥിക്കുന്നുണ്ട്. അബ്ദുള്ളാ ബാവാ വന്ന കാലത്ത്, 1910 അന്നു സഭാട്രസ്റ്റിമാരിൽ ഒരാളായിരുന്ന കോന്നാട്ട് കോര മാത്തൻ മല്പാൻ സുറിയാനിയിൽ നിന്ന് സമാഹരിച്ച് ഭാഷാന്തരം ചെയ്ത പ്രാർത്ഥനകളുടെ ഒരു സമാഹാരം മലങ്കരയിലെ സുറിയാനിക്കാരുടെ നിത്യോപയോഗത്തിനായി ബാവായുടെ ശ്രേഷ്ഠാനുമതിയോടെ പ്രസിദ്ധീകരിച്ചിരുന്നു. ഓർത്തഡോക്സ് പക്ഷത്തും യാക്കോബായ പക്ഷത്തുമായി അനേകം റീപ്രിന്റുകൾ കഴിഞ്ഞ ആ പുസ്തകത്തിൽ പതിനഞ്ചു നോമ്പ് കാലത്ത് പ്രഭാതപ്രാർത്ഥനയിലും സന്ധ്യാപ്രാർത്ഥനയിലും ചേർത്തു ചൊല്ലേണ്ട അപേക്ഷകളും, ശൂനോയോ പെരുന്നാളിനുള്ള കോലോകളും ബോവൂസാകളും നൽകിയിട്ടുണ്ട്. ആ പ്രാർത്ഥനകളിൽ, ആവർത്തിച്ച്, അമ്മയുടെ മരണസമയത്ത് ആത്മാവിനെ സ്വർഗത്തിലേക്ക് സംവഹിച്ചതിനു ശേഷം ദൈവപുത്രൻ വീണ്ടും എഴുന്നള്ളിവന്ന് അമ്മയുടെ ശരീരത്തെ മാലാഖമാരുടെയും വിശുദ്ധരുടെയും അകമ്പടിയോടെ ഉപരിലോകങ്ങളിലേക്ക് ഉയർത്തി എന്ന് പ്രത്യേകം എടുത്തുപറയുന്നുണ്ട്. ഈ പ്രാർത്ഥനകൾ ഉദ്ധരിച്ചാണ്, അമ്മയുടെ സ്വർഗാരോപണം മലങ്കരസഭയുടെ പരമ്പരാഗത വിശ്വാസമാണെന്ന് മാർ ഈവാനിയോസ് പിതാവ് വാദിക്കുന്നത്. ഉദയമ്പേരൂർ സുനഹദോസ് പതിനഞ്ചു നോമ്പിനെക്കുറിച്ച് നൽകിയ കാനോനയിൽ പതിനഞ്ചുനോമ്പ് പൂർവികാചാരമായി തുടരാൻ അനുവദിച്ചിരിക്കുന്നത് ചൂണ്ടിക്കാട്ടി ഈ വിശ്വാസം

കേരള സുറിയാനിക്കാരുടെ പൊതു പൈതൃക മാണെന്നും പിതാവ് വാദിക്കുന്നു.

വിചിത്രമെന്ന് പറയട്ടെ, അമ്മയുടെ ശരീരം ഉയർത്താനായി പുത്രൻതമ്പുരാൻ വീണ്ടും എഴുന്നള്ളി എന്ന പരാമർശം ഒഴിവാക്കിയ പ്രാർത്ഥനയാണ് ഇപ്പോൾ മലങ്കര കത്തോലിക്കാ സഭയിലെ ശീഹോ നമസ്കാരത്തിലും മറ്റും പതിനഞ്ചു നോമ്പിലെ ഉപയോഗത്തിനു ചേർത്തിരിക്കുന്നത്. ഇത് യാദൃശ്ചികമല്ല. പെങ്കീസാ നമസ്കാരത്തിനുള്ള പ്രുമിയോൻ സെദറാകൾക്ക് ഔഗേൻ ബാവായുടെ ഭാഷാന്തരമാണിന്ന് പരക്കെ ഉപയോഗിക്കുന്നത്. ഇതിൽ ശൂനോയോ പെരുന്നാളിന്റെ പ്രുമിയോൻ സെദറാ പ്രാർത്ഥനകളിൽ വാങ്ങിപ്പിനെപറ്റിയുള്ള അപൂർണ്ണ വിവരണമാണുള്ളത്. അവിടെ അമ്മയുടെ ആത്മാവിനെ പുത്രൻ തമ്പുരാൻ ഏറ്റുവാങ്ങുന്നതായും ശരീരം അപ്പസ്തോലന്മാർ സംസ്കരിക്കുന്നതായും മാത്രമേ പറയുന്നുള്ളൂ. അതായത് സ്വർഗാരോപണം കൂടാതെയുള്ള വാങ്ങിപ്പ് സങ്കല്പമാണ് ഈ പ്രാർത്ഥനകളിൽ. ആ പ്രാർത്ഥനകളോട് യോജിക്കുന്ന രീതിയിലാണിപ്പോൾ പതിനഞ്ചു നോമ്പിന്റെ അപേക്ഷകൾ (മൂലഭാഷയിൽ വ്യത്യസ്ത പാഠങ്ങൾ ഉണ്ടായിരുന്നിരിക്കണം). യാക്കോബായ സുറിയാനി സഭ പൊതുവേ അംഗീകരിച്ചിട്ടുള്ള വിശ്വാസമാണ് മാതാവിന്റെ ശരീരപ്രകാരമുള്ള മഹത്വീകരണം. 1910-ലെ പ്രാർത്ഥനക്രമത്തിൽ അത് വ്യക്തവുമാണ്. മണർകാട് പള്ളിയിലെ തിരുശേഷിപ്പിന്റെ കാര്യവും മുൻപ് സൂചിപ്പിച്ചല്ലോ. ശരീരപ്രകാരമുള്ള മഹത്വീകരണം എന്ന ആശയം ഒഴിവാക്കിയുള്ള പ്രാർത്ഥനകൾ പ്രുമിയോൻ സെദറാകളിൽ നിലനിർത്തുന്നതിനെ പറ്റി മലങ്കര സഭകൾ പുനർവിചിന്തനം നടത്തേണ്ടതാണ്. ഇക്കാര്യത്തിൽ മലങ്കര കത്തോലിക്കാ സമൂഹത്തിന്റെ ബാധ്യത വലുതാണെന്ന് മാർ ഈവാനിയോസ് പിതാവിനെ ഓർത്തുകൊണ്ടുതന്നെ പറയേണ്ടിവരും. സഭയുടെ വിശ്വാസത്തെ സമഗ്രമായി പ്രതിഫലിപ്പിക്കുന്ന വിധത്തിമ ആരാധനാ ഗ്രന്ഥങ്ങൾ നവീകരിക്കപ്പെടണം.

ഏതായാലും ഒന്നു വ്യക്തമാണ്. വിശ്വാസ സത്യത്തിന്റെ പ്രഖ്യാപനത്തിൽ മലങ്കരയിലുൾപ്പടെ ഇക്കാര്യത്തിൽ നിലനിന്ന പാരമ്പര്യങ്ങൾക്ക് ദൈവശാസ്ത്രപരമായ വ്യക്തത വരാൻ ഇടയായി എന്നേയുള്ളൂ. ചില പ്രൊട്ടസ്റ്റന്റുകാർ ആരോപിക്കുന്നതുപോലെ സ്വർഗാരോപണ വിശ്വാസം കത്തോലിക്കാസഭ ആധുനികകാലത്ത് കടന്നുപിടിച്ച ഒന്നല്ല.

**ചരിത്രമല്ല, ദൈവശാസ്ത്രമാണ്**

സ്വർഗാരോപണം എന്നത് മറിയത്തിന്റെ സവിശേഷ ഭാഗധേയത്തെ സംബന്ധിച്ച ഒരു ദൈവശാസ്ത്ര ദർശനമായാണ് ഇന്നു മനസ്സിലാക്കുക. ഇക്കാര്യത്തിൽ ചരിത്രപരമായ ഒരു അനുഭവത്തെയോ സാക്ഷ്യത്തെയോ അടിസ്ഥാനപ്പെടുത്തിയല്ല, യേശുവിൽ ആവിഷ്കൃതമായ രക്ഷാകര സത്യത്തെ അടിസ്ഥാനപ്പെടുത്തി ഉള്ള പരിചിന്തനങ്ങൾക്കാണ് ഇവിടെ പ്രാധാന്യം. ഈ രക്ഷാകര പദ്ധതിയിൽ പരിശുദ്ധ അമ്മയ്ക്ക് അനന്യമായ ഒരു പങ്ക് വഹിക്കാനുണ്ടായിരുന്നു എന്ന് ആദിമ സഭാപിതാക്കന്മാർ (രണ്ടാം നൂറ്റാണ്ടിലുള്ള ജസ്റ്റിനും ഐറേനിയസും ഉൾപടെ) മുതൽ നിരന്തരം സാക്ഷ്യപ്പെടുത്തിയിട്ടുള്ളതാണ്. മനുഷ്യവംശത്തിന്റെ രക്ഷക്കു തുടക്കം കുറിച്ച പൂർണമനുഷ്യനും പൂർണദൈവവുമായ മിശിഹായോടൊപ്പം, മനുഷ്യവർഗത്തിന്റെ പ്രത്യേക പ്രതിനിധിയായി, രണ്ടാം ഹവ്വായായി, പുതിയ ജീവിതക്രമത്തിന്റെ ആരംഭമായി അമ്മയെ ഈ ആദിമ പിതാക്കന്മാർ മനസ്സിലാക്കി. ഈ ചിന്തകളിൽ നിന്നാണ് തന്റെ പുത്രനു സമമായ ഒരു ജീവിതാന്ത്യത്തിലേക്ക് അമ്മയും വിളിക്കപ്പെട്ടു എന്ന ചിന്തയും പാരമ്പര്യങ്ങളും രൂപം കൊണ്ടത്. സ്വർഗാരോപണ വിശ്വാസത്തിന്റെ അടിസ്ഥാനം ഇതുതന്നെയാണെന്ന് പരിശുദ്ധ ജോൺ പോൾ മാർപാപ്പാ ചൂണ്ടിക്കാട്ടുന്നുണ്ട്, *മുനിഫിചെന്തീ സിമൂസ് ദേവൂസ്* പരാമർശിച്ചുതന്നെ. (1997 ജൂലൈ രണ്ടിലെ പൊതു ഓഡിയൻസ്). ഈ വിശ്വാസത്തിന്റെ ദൈവശാസ്ത്രപരമായ അടിത്തറ രൂപപ്പെടുത്തിയ ദമാസ്കസിലെ വി. യോഹന്നാനും സംശയത്തിനിടയില്ലാത്ത വിധം ഇക്കാര്യം വ്യക്തമാക്കുന്നു.

“അവളിലൂടെ സൃഷ്ടാവുമായുള്ള നീണ്ട കലഹം അവസാനിച്ചു. അവളിലൂടെ അവനും നാമുമായുള്ള അനുരഞ്ജനം അംഗീകാരം പ്രാപിച്ചു. മാലാഖമാരും മനുഷ്യരും ഒരു ഗണമായി സ്തുതിഗീതം പാടുവോളം കൃപയും സമാധാനവും നമ്മുടെമേൽ ചൊരിയപ്പെട്ടു. നാം, അവഗണന മാത്രം അർഹിക്കുന്ന നാം, ദൈവത്തിന്റെ സന്താനങ്ങളായി ഉയർത്തപ്പെട്ടു. അവളിൽ നിന്ന് നാം ജീവന്റെ മുന്തിരിപ്പഴം കൊയ്തെടുത്തു. അവളിൽ നിന്ന് അമർത്യതയുടെ വിത്തുകൾ നേടിയെടുത്തു. നമുക്കു വേണ്ടി അവൾ എല്ലാ കൃപകളുടെയും മദ്ധ്യസ്ഥയായി. അവളിൽ ദൈവം മനുഷ്യനായി, മനുഷ്യൻ ദൈവവും” (വാങ്ങിപ്പിനെക്കുറിച്ചുള്ള രണ്ടാം പ്രഭാഷണം).

തന്റെ പുത്രനെപ്രതിയും അവനിലൂടെയും മറിയത്തിൽ ചൊരിയപ്പെട്ട അപൂർവവും അനന്യവുമായ കൃപാദാനത്തെ സകല മനുഷ്യർക്കും രക്ഷയുടെ വാഗ്ദാനവും അടയാളവും ആകത്തക്ക വിധത്തിൽ ദൈവം യുഗാന്ത്യോന്മുഖമായ പരിപൂർത്തിയിൽ എത്തിച്ചു. രക്ഷയുടെ സ്ഥിരീകരിക്കപ്പെട്ട അടയാളമായി അമ്മയെ നമുക്ക് കാണിച്ചുതരുന്നു. ഇതാണ് സ്വർഗാരോപണ വിശ്വാസം മുന്നോട്ടുവയ്ക്കുന്ന ദൈവശാസ്ത്രം. ഇത് രക്ഷാകരചരിത്രവുമായി പൂർണമായും യോജിക്കുന്ന ഒരു കാഴ്ചപ്പാടാണ്. അതു

കൊണ്ടാണ്, ബൈബിളിൽ വ്യക്തമായ സൂചന ഇല്ലെങ്കിലും, ഇത് വെളിപ്പെടുത്തപ്പെട്ട സത്യം തന്നെ എന്ന് പന്ത്രണ്ടാം പീയൂസ് മാർപ്പാപ്പാ സ്ഥിരീകരിച്ചത്.

**തിരുന്നാൾ ദിനം**

അഞ്ചാം നൂറ്റാണ്ടിൽ പലസ്തീനിൽ തന്നെയാണ് ആഗസ്റ്റ് പതിനഞ്ച് മാതാവിന്റെ തിരുന്നാളായി ആചരിക്കുന്ന പതിവ് ആരംഭിച്ച തെന്ന് അക്കാലത്തുനിന്ന് ലഭ്യമായ ചില മത പ്രസംഗങ്ങളിൽ സൂചനയുണ്ട്. പക്ഷെ രണ്ടു കാര്യങ്ങൾ ഓർക്കേണ്ടതുണ്ട്: ഒന്ന്, അക്കാലത്ത് പലസ്തീനിൽ മാതാവിന്റെ നാമത്തിലുള്ള ഒരേ ഒരു തിരുനാൾ ആചരണം അതായിരുന്നിരിക്കണം; രണ്ട്, ഈ തിരുന്നാളിന്റെ ഉള്ളടക്കം മാതാവിന്റെ വാങ്ങിപ്പ് ആയിരുന്നില്ല, മറിച്ച് ദൈവമാതൃത്വം ആയിരുന്നു. ആറാം നൂറ്റാണ്ടിന്റെ മധ്യഭാഗമെത്തു മ്പോൾ പക്ഷെ ഈ തിരുന്നാൾ പരിശുദ്ധ അമ്മയുടെ വാങ്ങിപ്പിന്റെ ഓർമ്മയായി മാറിക്കഴിഞ്ഞതായി രേഖകൾ ഉണ്ട്. ആറാം നൂറ്റാണ്ടിന്റെ ആരംഭത്തി ലാണീ മാറ്റം സംഭവിച്ചതെന്ന് കരുതുന്നു. പലസ്തീനിൽ മാത്രമല്ല ഈജിപ്തിലും സിറിയ യിലും ഇക്കാലത്തുതന്നെ ആഗസ്റ്റ് പതിനഞ്ച് പരിശുദ്ധ അമ്മയുടെ വാങ്ങിപ്പിന്റെ/സ്വർഗാ രോപണത്തിന്റെ തിരുന്നാളായി ആഘോഷിച്ചി രുന്നതായി തെളിവുണ്ട്. എങ്കിലും പലസ്തീനി ലാണ് ഈ മാറ്റം ആരംഭിച്ചതെന്ന് കരുതപ്പെടുന്നു. ഈജിപ്ഷ്യൻ സഭയിൽ ആദ്യകാലത്ത് ജനുവരി പതിനാറായിരുന്നു ദൈവമാതാവിന്റെ ഓർമ്മ. ആറാം നൂറ്റാണ്ടെത്തിയപ്പോൾ അതും മാതാവിന്റെ വാങ്ങിപ്പിന്റെയും സ്വർഗാരോപണത്തിന്റെയും ഓർമയാചരണമായി മാറി. ബൈസന്റൈൻ പ്രദേശങ്ങളിലും ചില മാറ്റങ്ങൾ ഉണ്ടായിരുന്നു. ആറാം നൂറ്റാണ്ടിന്റെ അവസാന ദശകങ്ങളിൽ പൗരസ്ത്യ റോമാസാമ്രാജ്യം ഭരിച്ചിരുന്ന മൗറിസ് ചക്രവർത്തിയാണ് ആഗസ്റ്റ് പതിനഞ്ച് മാതാവിന്റെ വാങ്ങിപ്പ് തിരുന്നാളായി ഏകീകരിച്ചത്.

**ഉപസംഹാരം**

അമ്മയുടെ ഐഹിക ജീവിതത്തിന്റെ അവസാനത്തെക്കുറിച്ച് ആദിമ സഭയിൽ അവ്യക്ത തയുണ്ടായിരുന്നു. വിശ്വസനീയ സാഹചര്യങ്ങളിൽ എഴുതപ്പെട്ട, പൊതുവേ ആദ്യനൂറ്റാണ്ടുകളിലു ണ്ടായി എന്ന് അംഗീകരിക്കപ്പെട്ട, ലിഖിത പാരമ്പര്യങ്ങൾ ഇക്കാര്യത്തിൽ ലഭ്യമല്ല. വാചിക പാരമ്പര്യങ്ങൾ പല രീതിയിലായിരുന്നു ഈ വിഷയം അവതരിപ്പിച്ചിരുന്നത്. നാലാം നൂറ്റാണ്ടിൽ സഭയുടെ ക്രിസ്തുദർശനത്തിൽ കൂടുതൽ വ്യക്തതയുണ്ടായതോടെ, അവിടുത്തെ മനുഷ്യ ശരീരത്തിന്റെ ഉറവിടമായ പരിശുദ്ധ അമ്മയെപ്പറ്റി കൂടുതൽ ദൈവശാസ്ത്രപരമായ പരിചിന്തനങ്ങൾ ഉണ്ടാവുകയും ലഭ്യമായ പാരമ്പര്യങ്ങൾ ഏകീകരിക്കാനുള്ള ശ്രമങ്ങൾ ഉണ്ടാവുകയും ചെയ്തു. ഇതേതുടർന്നാണ് സ്വർഗാരോപണത്തെ സംബന്ധിച്ച ലിഖിത പാരമ്പര്യങ്ങൾ രൂപപ്പെട്ടത്. (ലേഖനത്തിൽ മുൻപ് പേരെടുത്തു പറഞ്ഞിട്ടി ല്ലെങ്കിലും മുൻപ് ഈ വിഷയം വായിച്ചിട്ടു ള്ളവർക്കായി ഓർമപ്പെടുത്തുന്നു: *ട്രാൻസിത്തൂസ് മരിയേ* പാരമ്പര്യങ്ങൾ ആറാം നൂറ്റാണ്ടിന്റെ ആരംഭത്തിലാണ്. അതിനു മുൻപാണെന്ന് വാദിക്കാൻ കാരണങ്ങളില്ല)

ലിഖിത പാരമ്പര്യത്തിലും വ്യത്യസ്തതകൾ നിലനിന്നു. അന്ത്യോക്യൻ സുറിയാനി സഭയിലെ പെങ്കീസാ സൂചിപ്പിക്കുന്നതനുസരിച്ചാണെങ്കിൽ ഇപ്പോഴും നിലനിൽക്കുന്നു. എന്നാൽ പരിശുദ്ധ അമ്മ തന്റെ ജീവിതത്തിന്റെ അവസാനത്തിൽ ശരീരത്തോടും ആത്മാവോടും കൂടി മഹത്വീകരി ക്കപ്പെട്ടു എന്നത് എല്ലാ മുഖ്യപാരമ്പര്യങ്ങളിലും (റോമൻ കത്തോലിക്കാ, ഗ്രീക്ക് ഓർത്തഡോക്സ്, ഓറിയെന്റൽ ഓർത്തഡോക്സ്, കൽദായ) പൊതുവേ അംഗീകരിക്കപ്പെട്ടിരുന്നു. ഈ അംഗീകാരത്തിനു വാചികവും വ്യക്തവുമായ രൂപം നൽകുകയാണ് 1950-ൽ പന്ത്രണ്ടാം പീയൂസ് മാർപാപ്പാ ചെയ്തത്. ഇതിനുശേഷം ആരാധനാ ക്രമത്തിലുൾപടെ, ദൈവശാസ്ത്ര ഭാഷയിൽ അവശ്യമായ ഏകീകരണം നടത്തേണ്ടത് ഗൗരവ മുള്ള ചുമതലയായി മാറുന്നു. പന്ത്രണ്ടാം പീയൂസ് പാപ്പാ ഉദ്ദേശിച്ചതുപോലെ ലോകജീവിതത്തിന്റെ സഹനങ്ങളിലും പ്രലോഭനങ്ങളിലും വീണുപോകു ന്നവർക്ക് ലോകാതീതമായ ഒരു ജീവിതത്തിന്റെ പ്രത്യാശയും ശക്തിയും പ്രദാനം ചെയ്യുന്ന അടയാളമായി പരിശുദ്ധ അമ്മയെ ഇന്നും ഉയർത്തിക്കാട്ടുവാനും നമുക്ക് സാധിക്കണം.

## ഉപകാരസ്മരണ



**ഒരു വിശ്വാസി**






പ്രൊഫ. ഡോ. മേരി ജോർജ് പനച്ചക്കൽ

# അവമതിയ്ക്കപ്പെടുന്ന മാതൃത്വം

> "അമ്മയെ മഹത്വപ്പെടുത്തുന്നവന്
> നിക്ഷേപം കൂട്ടിവയ്ക്കുന്നു;
> പിതാവിനെ ബഹുമാനിക്കുന്നവനെ
> അവന്റെ മക്കൾ സന്തോഷിപ്പിക്കും;
> അവന്റെ പ്രാർത്ഥന കർത്താവ് കേൾക്കും".
> *(പ്രഭാ. 3:5)*

അടുത്തിടെ വായിച്ച ഒരു സംഭവം ഓർമ്മ വരുന്നു: നഗരപ്രാന്തത്തിലെ മെച്ചപ്പെട്ട ഒരു വൃദ്ധസദനം. ഒരു ആഡംഭരകാറിൽ ഒരു യുവതി ഒരു വൃദ്ധയുമായി അതിന്റെ ഓഫീസിലേക്ക് കയറിച്ചെല്ലുന്നു. വൃദ്ധയ്ക്ക് അവിടെ സ്ഥിരതാമസത്തിനുള്ള ക്രമീകരണങ്ങൾ ചെയ്യുന്നു. ചെലവിനത്തിൽ അത്ര ചെറുതല്ലാത്ത ഒരു തുക ബന്ധപ്പെട്ടവരെ ഏൽപ്പിക്കുമ്പോൾ യുവതി പറഞ്ഞു, "ഞങ്ങളുടെ വേലക്കാരി ആയിരുന്നു. എല്ലാ ജോലിയും ചെയ്യുമായിരുന്നു. നോക്കാൻ ആരും ഇല്ലാത്തതുകൊണ്ടാണ് ഇവിടെ ഏൽപ്പിക്കുന്നത്". വൃദ്ധസദനത്തിന്റെ ചുമതലക്കാരിയ്ക്ക് യുവതിയോട് വലിയ ആദരവും മതിപ്പും തോന്നി. ഇക്കാലത്തും ഇത്ര നല്ല മനുഷ്യരോ! യുവതി കാറിൽ കയറി തിരികെ പോയപ്പോൾ, കൈയ്യിലൊരു മുഷിഞ്ഞ ഭാണ്ഡവും പേറി തലകുനിച്ചു നിന്നിരുന്ന വൃദ്ധ ആരൊടെന്നില്ലാതെ പറഞ്ഞു, "അവൾ പറഞ്ഞതെല്ലാം ശരിയാണ്; ഞാൻ അവളുടെ വേലക്കാരി ആയിരുന്നു. എല്ലാ ജോലിയും ചെയ്യുമായിരുന്നു. അവളെ പ്രസവിച്ചത് ഉൾപ്പെടെ".

ഒരു സമൂഹത്തിന്റെ നിലനിൽപ്പിന്റെ അടിസ്ഥാന ഘടകങ്ങളിൽ ഒന്നാണ് മാതൃത്വം. മാതൃത്വത്തെ അതിന്റെ സമ്പൂർണതയിൽ ആദരിക്കുകയും അംഗീകരിക്കുകയും ചെയ്യുകയാണു സുകൃതമെന്ന് സംസ്കൃതചിത്തരായ എല്ലാവരും തന്നെ സമ്മതിക്കും.

ഒരിയ്ക്കൽ ഒരാൾ പ്രവാചകനായ മുഹമ്മദ് നബിയോടു ചോദിച്ചു: എന്റെമേൽ ഏറ്റം കൂടുതൽ അധികാരം ഉള്ളത് ആർക്കാണ്? പ്രവാചകൻ പറഞ്ഞു: താങ്കളുടെ മാതാവിന്. അയാൾ വീണ്ടും ചോദിച്ചു: അതു കഴിഞ്ഞോ? പ്രവാചകൻ പറഞ്ഞു. താങ്കളുടെ മാതാവിന്. അയാൾ വീണ്ടും ചോദിച്ചു: അതും കഴിഞ്ഞോ? പ്രവാചകൻ വീണ്ടും അതേ ഉത്തരം ആവർത്തിച്ചു. അയാൾ നാലാമതും തന്റെ ചോദ്യം ആവർത്തിച്ചു. അപ്പോൾ പ്രവാചകൻ പറഞ്ഞു: താങ്കളുടെ പിതാവിന്. ഒരാളുടെ ജീവിതത്തിൽ മാതാവിനുള്ള സ്ഥാനം അത്രമാത്രം നിസ്തുലമാണെന്നാണ് പ്രവാചകൻ ഇതിലൂടെ പറഞ്ഞുവയ്ക്കുന്നത്.

മഹാഭാരതത്തിൽ ഭീഷ്മാചാര്യന്റെ വാക്കുകൾ ശ്രദ്ധേയമാണ്. അമ്മ കഴിവുള്ളവളോ കഴിവില്ലാത്തവളോ ആകട്ടെ. അരോഗദൃഢഗാത്രയോ ദുർബലയോ ആകട്ടെ, അവളാണ് പുത്രനെ സദാ സംരക്ഷിക്കുന്നത്. അമ്മയെ പോലെ വേറെ അഭയമില്ല. അമ്മയെ പോലെ വേറെ ആശ്രയമില്ല. അമ്മയെ പോലെ വേറെ അത്താണി ഇല്ല. അമ്മയെക്കാൾ പ്രീയമായതൊന്നും ഇല്ല.... (മഹാഭാരതം, ശാന്തി പർവ്വം, മോക്ഷധർമ്മ പർവ്വം: ബാഗം 266).

**സ്ത്രീത്വത്തിന്റെ പൂർണ്ണത**

സ്ത്രീത്വത്തിന്റെ പൂർണ്ണതയാണ് മാതൃത്വം എന്നത് എല്ലാ സംസ്കാരങ്ങളും ഏക സ്വരത്തിൽ



**മൂല്യങ്ങളിലുണ്ടായ ജീർണ്ണത**

ഇത് മൂല്യങ്ങൾക്ക് പരിതാപകരമായ രീതിയിൽ ജീർണ്ണത സംഭവിച്ച ഒരു കാലഘട്ടമാണ്. സനാതന മൂല്യങ്ങളൊക്കെ കടപുഴകിയും നിറംമങ്ങിയും നശിച്ചു കൊണ്ടിരിക്കുന്നു. അതിൽ ഏറ്റം അധികം അപചയം സംഭവിച്ച മേഖലയാണ് കുടുംബവും കുടുംബബന്ധങ്ങളും.

ഓരോ കുടുംബത്തിലെയും വിളക്കാണ് അമ്മ. ഒരു വീടിനെ ഭവനമായി മാറ്റുന്നത് അമ്മയുടെ സാന്നിദ്ധ്യമാണ്. രാത്രിയെന്നോ പകലെന്നോ ഭേതമില്ലാതെ കുടുംബത്തിലെ ഓരോ അംഗത്തിനും വേണ്ടി മെഴുകുതിരി പോലെ ഉരുകിത്തീരുന്ന ഒരു അമ്മയുടെ ചിത്രം പഴയ തലമുറയിൽ പെട്ട ഓരോരുത്തരുടെയും മനസ്സിൽ ഇപ്പോഴും പച്ച പിടിച്ചു നിൽക്കുന്നുണ്ട്. സത്യത്തിൽ മനസ്സിൽ കാലം കോറിയിട്ട ഈ ചിത്രമായിരുന്നു അന്നുള്ള മക്കളുടെ ഊർജ്ജവും വഴികാട്ടിയും. അമ്മയുടെ കണ്ണുനീരിനു മുൻപിൽ ഏതു കൊലക്കൊമ്പനും മുട്ടുകുത്തുമായിരുന്നു. അമ്മ, ഒരു വ്യക്തി എന്നതിലുപരി ഒരു വികാരമായിരുന്നു - ആർദ്രമായ ഒരു വികാരം. എന്നാൽ കുടുംബബന്ധങ്ങളുടെ ഊഷ്മളത അപ്രത്യക്ഷമായി തുടങ്ങിയപ്പോൾ മുതൽ ഭവനത്തിൽ അമ്മയ്ക്കുള്ള സ്ഥാനവും നഷ്ടപ്പെട്ടു തുടങ്ങി. അമ്മ ഒരു വികാരമല്ല. മറിച്ച് ഒരു 'അധികപ്പറ്റാ'ണെന്നും തങ്ങളുടെ അണുകുടുംബത്തിന്റെ സ്വസ്ഥതയ്ക്കും സ്വാതന്ത്ര്യത്തിനും അമ്മയെന്ന 'പാഴ്‌വസ്തു' ഒരു വിലങ്ങുതടിയാണെന്നും ബുദ്ധി വല്ലാതെ വളർന്ന മക്കൾ കണ്ടെത്തി.

ഇന്ന് എല്ലാം ബിസിനസ്സാണ്. കച്ചവടക്കണ്ണിലൂടെ മാത്രമാണ് ഇന്ന് കുടുംബബന്ധങ്ങൾ പോലും വ്യാപരിക്കുന്നത്. അതിരുകളില്ലാത്ത സ്നേഹത്തിന്റെ ഇടങ്ങളാകേണ്ട ഭവനങ്ങൾ വ്യവസ്ഥകളും കണക്കുകളും കൂട്ടിയും കിഴിച്ചും മാത്രം സ്നേഹപ്രകടനങ്ങൾ കാട്ടുന്ന ഇടങ്ങളായി മാറി. ദൈവത്തിന്റെ അന്തമായ സ്നേഹത്തിന്റെ പങ്കുകാരായ മനുഷ്യർ സ്നേഹത്തെ ഒരു വിൽപ്പന ചരക്കാക്കി മാറ്റി.

സമ്മതിക്കുന്ന ഒരു വസ്തുതയാണ്. ക്രൈസ്തവ ദർശനത്തിൽ, ഒരു സ്ത്രീ അമ്മ ആകുന്നതുവഴി അവൾ ദൈവത്തിന്റെ സൃഷ്ടികർമ്മത്തിൽ പങ്കാളി ആകുകയാണ്. മാതാവിന് ദൈവതുല്യമായ സ്ഥാനമാണ് മിക്ക സംസ്കാരങ്ങളും നൽകുന്നത്. മാതൃത്വത്തിലൂടെ സ്ത്രീ മഹത്വം ആർജ്ജിക്കുന്നു. അതുവഴി അവൾ ആദരണീയും ബഹുമാന്യയും ആയിത്തീരുന്നു. മനുഷ്യകുലം നിലനിൽക്കുന്നത് മാതൃത്വത്തിലൂടെ ആണ്.

ചരിത്രാതീത കാലം മുതൽ മാതാവിനും മാതൃത്വത്തിനും സമൂഹം നൽകിപ്പോന്നിരുന്ന ആദരവിന് ഈ ആധുനിക കാലഘട്ടത്തിൽ മങ്ങലേറ്റിരിക്കുന്നോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. വൃദ്ധസദനങ്ങളുടെയും ഉപേക്ഷിക്കപ്പെടുന്ന അമ്മമാരുടെയും എണ്ണത്തിൽ ഉണ്ടാകുന്ന വർദ്ധന ആശങ്കാജനകമാണ്. വൃദ്ധസദനങ്ങളിൽ പാർക്കുന്ന പല അമ്മമാരുടെയും കഥകൾ കണ്ണുകളെ ഈറനണിയിക്കുന്നവയും ഹൃദയത്തെ നോവിക്കുന്നവയുമാണ്. ഭവനത്തിൽ തന്നെ ക്രൂരത ഏൽക്കേണ്ടി വരുന്നവരും ശരിയായ രീതിയിൽ പരിചരണം ലഭിയ്ക്കാത്തവരും വളരെയാണ്. നാട്ടുകാരും സന്നദ്ധപ്രവർത്തകരും സർക്കാരും കോടതിയും ഇടപെടുന്ന വിവിധ സംഭവങ്ങൾ നാടിന്റെ പലഭാഗത്തായി അരങ്ങേറുന്നത് വാർത്താ മാധ്യമങ്ങളിലൂടെ നാം കണ്ടു കൊണ്ടിരിക്കുകയാണല്ലോ.



**ഉപഭോഗ സംസ്കാരത്തിന്റെ സ്വാധീനം**

ഇത് ഒരു പുത്തൻ ഉപഭോഗസംസ്കാരത്തിന്റെ കാലം! വേണ്ടതും വേണ്ടാത്തതും വാരിക്കൂട്ടുവാൻ നെട്ടോട്ടം ഓടുന്ന മനുഷ്യരാണ് എങ്ങും! ആവശ്യവും ആവശ്യവും കടന്ന്, ആഡംഭരത്തെ ലക്ഷ്യം വച്ചു കൊണ്ടുള്ള ഓട്ടം! അതിനിടയിൽ ചവിട്ടിയരയ്ക്കപ്പെടുന്ന മൂല്യങ്ങളോ, തല്ലിക്കൊഴിക്കപ്പെടുന്ന ബന്ധങ്ങളോ ശ്രദ്ധിക്കപ്പെടാതെ പോകുന്നു. സ്ത്രീയെ ഒരു വസ്തുവായി കാണുവാൻ പഠിപ്പിച്ചത് ഈ ഉപഭോഗസംസ്കാരമാണ്. ഉപയോഗം കഴിഞ്ഞെന്നു തോന്നുന്നവയെ ഒക്കെ, അത് അമ്മയാണെങ്കിലും നോവില്ലാതെ വലിച്ചെറിയുവാൻ അവൻ പഠിച്ചു. മാധ്യമങ്ങളിലെ പരസ്യങ്ങളിൽ അവളുടെ മേനി കാട്ടി, വസ്തുക്കളുടെ വിൽപ്പനയെ സഹായിക്കുന്നു. സ്ത്രീ ഒരു പ്രദർശന വസ്തുവാകുമ്പോൾ സ്ത്രീത്വവും മാതൃത്വവും അവമതിയ്ക്കപ്പെടുന്നു. ലിംഗസമത്വത്തെയും സ്ത്രീശാക്തീകരണത്തെയും കുറിച്ച് വാചാലരാകുന്നവർ ഇത്തരം അനീതികളെ കുറിച്ച് നിസ്സംഗരാകുന്നത് നമ്മെ ആകുലപ്പെടുത്തേണ്ട ഒന്നാണ്.

**വർദ്ധിച്ചുവരുന്ന ഭ്രൂണഹത്യകൾ**

വർദ്ധിച്ചുവരുന്ന ഭ്രൂണഹത്യകൾ വിരൽചൂണ്ടുന്നതും അവമതിയ്ക്കപ്പെടുന്ന മാതൃത്വത്തിലേക്കാണ്. ഒരു ശിശുവിനെ ലോകത്തിനു നൽകുന്നതിനുള്ള ഒരുക്കമായി, അവന്റെ ഏറ്റം സുരക്ഷിത ഇടമായി, സൃഷ്ടികർത്താവു രൂപം നൽകി സ്ത്രീയെ ഏൽപ്പിച്ച ഗർഭപാത്രം കൊലക്കളം ആകുന്ന അതി ഭീകരമായ ദൃശ്യം! കൊലക്കത്തിയ്ക്കു മുമ്പിൽ ആകുരുന്ന ജീവന്റെ പിടച്ചിൽ മാതൃത്വത്തോടുള്ള യാചനയാണ്.

**ഉപസംഹാരം**

തെറ്റുകൾ ചെയ്തു പോകുന്നതു മനുഷ്യസഹജം. എന്നാൽ അവയിൽ നിന്ന് പാഠങ്ങൾ ഉൾക്കൊള്ളുവാൻ കഴിയുന്നത് പുണ്യം. ഈ പുണ്യത്തിലേക്കാണ് നാം വളരുവാൻ ശ്രമിക്കേണ്ടത്. എന്തിന്റെ ഒക്കെയോ പേരു പറഞ്ഞ് നാം വിലകെട്ടവയെന്നു കരുതി വലിച്ചെറിഞ്ഞവയൊക്കെ പത്തരമാറ്റ് തങ്കക്കട്ടകൾ ആയിരുന്നുവെന്നു നാം തിരിച്ചറിയണം. നമ്മുടെ കുഞ്ഞുങ്ങളെ താരാട്ടു പാടി ഉറക്കുവാൻ, അവർക്ക് നന്മയുള്ള കഥകൾ പറഞ്ഞ് കൊടുക്കുവാൻ, നമ്മുടെ മകന് നൽവഴി ഉപദേശിച്ചു കൊടുക്കുവാൻ, നമ്മുടെ മകളെ സുരക്ഷയുടെ ബാലപാഠങ്ങൾ പഠിപ്പിക്കുവാൻ, നാം ജീവിതപങ്കാളിയുമായി കശപിശ ഉണ്ടാക്കുമ്പോൾ നമ്മെ സ്നേഹത്തോടെ ശാസിക്കുവാൻ, ഇതിനൊക്കെയായി ദൈവം നമുക്കു നൽകിയ സ്നേഹ സമ്മാനമാണ് അമ്മ. ആ അമ്മയെ വൃദ്ധസദനത്തിലാക്കിയിട്ട് എത്ര നാളായി നാം ഇരുട്ടിൽ തപ്പിത്തടയുന്നു, സഹായത്തിനായി കേഴുന്നു!

പാടില്ല സഹോദരങ്ങളെ, ഒരമ്മയും തെരുവോരത്ത് ആശ്രയമില്ലാതെ അലയുവാൻ ഇടയാകരുത്. വൃദ്ധസദനങ്ങളുടെ ഇരുണ്ട ഇടനാഴികൾ ഒരമ്മയുടെയും കണ്ണീർ വീണു നനയരുത്. നമ്മെ ഒമ്പതു മാസം ഉദരത്തിലും പിന്നീട് ഇന്നുവരെ ഹൃദയത്തിലും ചുമന്നു എന്ന തെറ്റു മാത്രമേ അവർ നമ്മോടു ചെയ്തിട്ടുള്ളൂ. നമ്മുടെ വിശപ്പകറ്റാൻ വേണ്ടി അവർ എത്ര പട്ടിണി കിടന്നു! നമ്മുടെ ഒരു ചെറിയ രോഗാവസ്ഥ പോലും അവരുടെ എത്ര രാവുകളെ പകലുകളാക്കി! നിഷേധിക്കാനാവുമോ ഇവയിൽ എന്തെങ്കിലും! ദൈവം കൈയ്യൊപ്പിട്ടു നമുക്കു നൽകിയ പൊക്കിൾച്ചുഴി ഇതിനെല്ലാം സാക്ഷിയല്ലേ!!

---

## ഉപകാരസ്മരണ




**ഒരു വിശ്വാസി**



കുടുംബസദസ്

# “അമ്മ”

**സിസ്റ്റർ ഹ്യുമിലീന എസ്.ഐ.സി.**

ഒന്നാം ക്ലാസ്സിൽ പഠിക്കുമ്പോൾ സ്ലേറ്റിൽ കല്ലു പെൻസിൽ കൊണ്ട് ഞാൻ ആദ്യമായി എഴുതിപ്പഠിച്ചു ‘അമ്മ’. രണ്ടക്ഷരം കൂട്ടിച്ചേർത്തുണ്ടാക്കിയ ഒരുവാക്ക് എന്നതിലുപരി എനിക്ക് അതേപ്പറ്റി അറിവുണ്ടായിരുന്നില്ല. അന്നെനിക്ക് അറിയാതെ പോയ ‘അമ്മ’ ഇന്നു ഞാനറിയുന്ന ‘അമ്മ’ ആരാണെന്നറിയാൻ നിങ്ങൾക്കും ആഗ്രഹമില്ലേ?......

കുടുംബത്തിന്റെ അവിഭാജ്യഘടകമായ ‘അമ്മ’. ദൈവവും മനുഷ്യനും ഒരുപോലെ മാനിക്കുന്ന ‘മാതൃത്വം’. അമ്മയ്ക്കു നൽകുന്നതുപോലെ പ്രാധാന്യം ഭാരതീയർ മറ്റാർക്കും നൽകുന്നില്ല. മാതൃസ്മരണ അവർക്ക് ഈശ്വര സ്മരണ തന്നെയാണ്. ഹിന്ദുക്കൾ ദൈവത്തെ ‘അമ്മെ നാരായണാ’ എന്നുപോലും പറയുന്നുണ്ട് ആചാര്യവിധി പ്രകാരം പത്ത് ആശാന്മാർ ചേർന്നാൽ ഒരാചാര്യനാകും. പത്ത് ആചാര്യന്മാർ ചേർന്നാൽ ഒരു ഉപാധ്യായൻ, പത്ത് ഉപാധ്യായന്മാർ ചേർന്നാൽ ഒരു പിതാവ്, പത്ത് പിതാക്കന്മാർക്കു സമാനം ഒരു ‘മാതാവ്’ എന്നാണ് പറയുക.

അമ്മയെ അനുസ്മരിച്ചുകൊണ്ട് ഖലീൽ ജിബ്രാൻ ഇപ്രകാരം എഴുതി - മാനവരാശിയുടെ ചുണ്ടിലെ ഏറ്റം മനോജ്ഞമായ പദം ‘അമ്മ’ എന്നും ഏറ്റം മനോഹരമായ സംബോധന ‘എന്റെ അമ്മേ’ എന്നും ആണ്.

എബ്രഹാം ലിങ്കൻ പറഞ്ഞിരിക്കുന്നു - ഞാൻ വായിച്ച ഏറ്റം വലിയ ഗ്രന്ഥം ‘എന്റെ മാതാവാണ്’.

ഏറ്റം പ്രതീക്ഷയും സ്നേഹവും നിറഞ്ഞ ഒരു പദമാണിത്. കുരിശിൽ കിടന്നുകൊണ്ട് ഈശോ ലോകത്തിന് സമ്മാനമായി നൽകിക്കൊണ്ട് കടന്നുപോയത് ‘അമ്മ’യെ അല്ലേ..?

മുഹമ്മദ് ബഷീറിന്റെ ‘അമ്മ’ എന്ന ഓർമ്മക്കുറിപ്പിൽ ഇപ്രകാരം പറയുന്നു - ഉപ്പു സത്യാഗ്രഹത്തിന് വീട്ടിൽ നിന്നും പുറപ്പെട്ട ബഷീർ ജയിലിൽ അടയ്ക്കപ്പെട്ടു. ജയിൽവാസം കഴിഞ്ഞ് മാസങ്ങൾക്കു ശേഷം മടങ്ങിവന്നു. അപ്പോഴും ബഷീറിനെ കാത്ത് ഉമ്മ ഉമ്മറത്തുണ്ട്. രാത്രിയിൽ കയറിവന്ന മകനോട് ആദ്യം ചോദിച്ചത് “മകനേ, നീ വല്ലതും കഴിച്ചോ?” ഇതുകേട്ടു ബഷീറിന്റെ കണ്ഠമിടറി. ലോകം മുഴുവൻ ശാന്തമായി ഉറങ്ങുന്നു. എന്റെ അമ്മ എനിക്കുവേണ്ടി ഉറങ്ങാതെ കാത്തിരിക്കുന്നു. ചോറുപാത്രം തന്റെ നേരെ നീട്ടിപ്പിടിച്ചു നിൽക്കുന്ന അമ്മയോട് മകൻ ചോദിച്ചു “ഞാൻ ഇന്നു വരും എന്ന് അമ്മ എങ്ങനെ അറിഞ്ഞു?”

“ചോറും കറിയുമായി ഞാൻ എല്ലാ രാത്രിയും നിന്നെ കാത്തിരിക്കും” അമ്മയുടെ മറുപടികേട്ട മകൻ വിങ്ങിപ്പൊട്ടി.

രണ്ടു കാമുകീകാമുകന്മാരുടെ കഥ ഇങ്ങനെ - കാമുകന്റെ സ്നേഹം ഒന്നു പരീക്ഷിച്ചറിയാൻ നിശ്ചയിച്ച കാമുകി പറഞ്ഞു - “നിന്റെ സ്നേഹം സത്യമോ എന്ന് എനിക്കറിയണം. നിന്റെ അമ്മയുടെ കരൾ രണ്ടുമണിക്കൂറിനകം എന്റെ കൈയ്യിൽകൊണ്ടുത്തന്നാൽ എനിക്കുറപ്പാകും നിന്റെ സ്നേഹം സത്യമാണെന്ന്”, തന്റെ കാമുകിയുടെ ആഗ്രഹമല്ലേ, എങ്ങനെയെങ്കിലും നിറവേറ്റണം. അവൻ അമ്മയുടെ അടുത്തേക്ക് ഓടി. രണ്ടുമണിക്കൂറിനകം തിരിച്ചെത്താൻ വേണ്ടി അവൻ അമ്മയുടെ കരളും പറിച്ചെടുത്ത് അതിവേഗം തിരിച്ചോടി. ഓടുന്ന വഴിയിൽ അവൻ കാൽതട്ടി വീണു. മകന്റെ കയ്യിലിരിക്കുന്ന കരൾ ചോദിച്ചത്രേ മകനേ, വീഴ്ചയിൽ നിനക്കെന്തെങ്കിലും പറ്റിയോ?

കഥയോ കാര്യമോ എന്തെങ്കിലും ആകട്ടെ പ്രിയപ്പെട്ടവരേ, ഇതാണ് ‘അമ്മ’.

ജീവിത പ്രതിസന്ധികൾ, ബുദ്ധിമുട്ടുകൾ, ദാരിദ്ര്യം രോഗം ഒന്നും വകവയ്ക്കാതെ അടുത്തിരുന്ന് പൊന്നുപോലെ കാത്തുസൂക്ഷിച്ച് വളർത്തി വലുതാക്കിയത് മറ്റാരുമല്ല, ‘അമ്മ’യാണ്. ‘അമ്മമാത്രം’.



നിന്റെ ഭവനത്തിലോ അതോ വൃദ്ധസദനത്തിലോ? വൃദ്ധസദനത്തിൽ എങ്കിൽ ഇന്നുതന്നെ നീ പോയി അമ്മയെ വിളിച്ചുകൊണ്ടു വരിക. കാരണം നീ ഇപ്പോൾ പാപാവസ്ഥയിലാണ്. മാതാവിനെയും പിതാവിനെയും ബഹുമാനിക്കണം എന്ന നാലാം ദൈവകല്പന നീ പാലിക്കുന്നില്ല, ലംഘിച്ച് ജീവിക്കുന്നു. ദൈവം ക്ഷമിക്കാത്ത പാപം ആണന്നറിഞ്ഞിരിക്കുക.

ഒരു സംഭവം കൂടെ കുറിക്കട്ടെ – വൃദ്ധസദനത്തിലായിരിക്കുന്ന അമ്മയ്ക്കു കൊടുക്കാനായി ഒരു കമ്പിളിപുതപ്പിന്റെ പകുതി മുറിക്കുന്ന മകനോട് കൊച്ചുമകൻ പറഞ്ഞുവത്രേ – പപ്പാ, ആ പകുതിഭാഗം എനിക്കുതന്നേക്കുക, പപ്പാ വയസ്സനാകുമ്പോൾ ഞാൻ അത് പപ്പായ്ക്ക് വൃദ്ധസദനത്തിൽ കൊണ്ടുത്തരാം എന്ന്. ഈ കൊച്ചുമകൻ പറഞ്ഞത് നാം ഓരോരുത്തരോടും ആണെന്ന് ഓർത്തിരിക്കുക.

മൂസായെ ഞാനൊന്നു പരിചയപ്പെടുത്തട്ടെ. ദരിദ്രബാലനായ മൂസാ, വാപ്പാ ഇല്ല, ഉമ്മ രോഗി. ഓരോ വീടുകൾ കയറിയിറങ്ങി അവൻ ഭക്ഷണം ഇരന്നു വാങ്ങും തനിക്കും തന്റെ ഉമ്മായ്ക്കും വേണ്ടി. ഒരു ദിവസം ഒരു വലിയ മാളികയുടെ മുമ്പിൽ എത്തി. വെളിയിൽ ആരേയും കാണാത്തതിനാൽ അവൻ ഉറക്കെ വിളിച്ചും – "അമ്മേ, അല്പം ഭക്ഷണം തരണേ". ശബ്ദംകേട്ട് ഇറങ്ങിവന്ന വീട്ടുടമസ്ഥൻ അവന്റെ തലയ്ക്കടിച്ചു. നിലത്തുവീണ അവന്റെ തല പൊട്ടി. കയ്യിലിരുന്ന ചോറും കറിയും നിലത്ത് ചിതറി വീണു. രക്തത്തിൽ കുതിർന്ന് നിലത്ത് മലർന്നു കിടക്കുന്ന മൂസാ ഉറക്കെ കരഞ്ഞു. അവന്റെ അവസാന വാക്ക് ഇതായിരുന്നു "ഉമ്മാ, ഉമ്മായ്ക്കിനി ആര് ചോറ് തരും".

പ്രിയപ്പെട്ടവരേ, എന്റെയും നിങ്ങളുടെയും ഹൃദയത്തിന്റെ തേങ്ങൽ ഈ കുടുംബവർഷത്തിൽ ഇതായിരിക്കട്ടെ.

'അധികപ്പറ്റെന്ന്' നീ തെറ്റിദ്ധരിച്ചുവച്ചിരിക്കുന്ന, നിന്റെ കുടുംബത്തിന്റെ ഐശ്വര്യവും അനുഗ്രഹവുമായ വൃദ്ധമാതാപിതാക്കന്മാർ, നിന്നോടൊപ്പം നിന്റെ ഭവനത്തിൽത്തന്നെ ആയിരിക്കും എന്ന നല്ല തീരുമാനം ആയിരിക്കട്ടെ ഈ കുടുംബവർഷത്തിലെ നിന്റെ പ്രതിജ്ഞ.

മാതൃസ്നേഹം ദൈവത്തിന്റെ മുമ്പിലെ സമർപ്പണമാണ്. എന്തെങ്കിലുമൊക്കെ സ്വന്തമാക്കി വയ്ക്കണമെന്ന് അശേഷം ചിന്തയില്ലാത്തവൾ – 'അമ്മ'. ജീവിതത്തിനാവശ്യമായ ബാലപാഠങ്ങൾ സ്കൂളിലും സെമിനാരിയിലും കന്യകാലയത്തിലുമൊക്കെ പഠിപ്പിക്കുന്നതിനു മുമ്പേ വീട്ടിലായിരിക്കുമ്പോൾ തന്നെ വീടിന്റെ വിളക്കായ, ആദ്യഗുരുവായ അമ്മയുടെ – മുഖത്തുനിന്നും നാം പഠിക്കുന്നു. ഉള്ളും ഉള്ളതും ശക്തിയും സർഗശക്തികളും ക്രിയാശേഷിയും എല്ലാം മക്കൾക്കുവേണ്ടി ചെലവിടുന്ന 'അമ്മ' കുഞ്ഞിനായി മുറിയപ്പെടുന്നതിൽ ആനന്ദം കൊള്ളുന്നു. മരണകരമായ ഏതൊരു പ്രക്രിയയ്ക്കും സ്വന്തം ശരീരം വച്ചുകൊടുക്കും കുഞ്ഞിനെ രക്ഷിക്കാൻ. ഈറ്റുനോവിന്റെയും നൊമ്പരങ്ങളുടെയും വിങ്ങലുകളുടെയും കണക്ക് അവൾ ഒരിക്കലും തന്റെ കണക്കുപുസ്തകത്തിൽ കുറിച്ചുവയ്ക്കുന്നില്ല.

പ്രിയപ്പെട്ടവരെ, ഈ അമ്മയുടെ തൊലി ഇന്ന് ചുളുങ്ങിയിട്ടുണ്ടാവും, സൗന്ദര്യം കുറഞ്ഞുപോയിട്ടുണ്ടാവും, ചൈതന്യവും തേജസ്സും ചുറുചുറുക്കും കുറഞ്ഞിട്ടുണ്ടാവും, നരബാധിച്ചിട്ടുണ്ടാവും, പുതുതായി നിർമ്മിച്ച കൊട്ടാരസമാനമായ നിന്റെ വീടിന്റെ ബഡ്റൂമിലെ ബഡിൽ അറിയാതെ മലമൂത്രവിസർജ്ജനം ചെയ്തിട്ടുണ്ടാവും. ഈ ഓരോ കുറവിന്റെയും ബലഹീനതയുടെയും പിന്നിൽ സഹനത്തിൻെ ഓരോ കഥയുണ്ടെന്ന് നീ ഓർക്കുക. ആരും അറിയാതെ, ആരോടും പറയാതെ സഹിച്ച സഹനത്തിന്റെ കഥ. ആർക്കുവേണ്ടി സഹിച്ച? എനിക്കുവേണ്ടി, നിനക്കുവേണ്ടി സഹിച്ച.

ഇതുവായിക്കുന്ന പ്രിയ സഹോദരാ, സഹോദരി! നിന്റെ അമ്മ ഇന്ന് എവിടെ?

ധ്യാനം

ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ

# വധവും ശിക്ഷയും



മനുഷ്യനെ കൊല്ലുന്ന മനുഷ്യൻ. അവനും എന്നെങ്കിലുമൊരിക്കൽ എങ്ങനെയെങ്കിലും മരിക്കും. അവന്റേത് സ്വാഭാവിക മരണമാണെന്നുണ്ടെങ്കിൽ അതുവരെ അവന് ഊറ്റം കൊണ്ടു നടക്കാൻ വകയുണ്ടോ? കൊല്ലപ്പെട്ടയാളിന്റെ വേണ്ടപ്പെട്ടവർക്ക് അയാളുടെ ഘാതകൻ തുടർന്നും ജീവിച്ചിരിക്കുന്നത് അപമാനമാണോ?

ഇത്തരം ചോദ്യങ്ങൾ തീരെ അർത്ഥമില്ലാത്തവയാണ്. എങ്കിലും അതാണ് ജീവിച്ചിരിക്കുന്നവർ എപ്പോഴും ചോദിക്കുന്നത്! എന്തുചെയ്യാം!

ഒരു കൊലപാതകം നടന്നു കഴിഞ്ഞാൽ സാമാന്യജനത്തിന്റെ ധാർമ്മികരോഷം സടകുടഞ്ഞെഴുന്നേൽക്കും. കൊലപാതകി മാതൃകാപരമായി ശിക്ഷിക്കപ്പെടണം. അവന് വധശിക്ഷ തന്നെ ലഭിക്കണം. മറ്റൊരാളെ ജീവിക്കാനനുവദിക്കാത്തവന് ജീവിക്കാനുള്ള അവകാശം നഷ്ടപ്പെട്ടു. അവന് തക്കതായ ശിക്ഷ ലഭിക്കണം. ഇനിയാർക്കും ഈ ഗതി വരരുത്.

ധാർമ്മികരോഷത്തിന് രോഷം കൂടുതലും ധാർമ്മികത കുറവുമാണെന്നതിന് ഒരു സംശയവും വേണ്ടാ. ധാർമ്മികത പോയിട്ട് ന്യായം പോലുമില്ല. ന്യായമില്ലാത്തതുകൊണ്ട് നീതിയുമില്ല.

ജീവനെടുത്തവന്റെ ജീവനെടുക്കണമെന്നുണ്ടെങ്കിൽ അതു ചെയ്യുന്നവന്റെ ജീവനും എടുക്കപ്പെടുതേണ്ടതല്ലേ? അങ്ങനെയെങ്കിൽ ഒരു കൊലപാതകത്തെത്തുടർന്നുള്ള തക്കതായ ശിക്ഷ മനുഷ്യകുലത്തിന്റെ ഉന്മൂലനത്തിലല്ലേ എത്തി നിൽക്കേണ്ടത്? കൊലപാതകിയെ കൊല്ലാൻ സമൂഹത്തിന് അധികാരമുണ്ടത്രേ! എന്നിട്ടും ആരാച്ചാർ പണിക്ക് ആളെ കിട്ടാത്തതെന്തേ? തൂക്കിലിടുന്നത് പകൽവെളിച്ചത്തിൽ പരസ്യമായി ചെയ്യാത്തതെന്തേ? അതിനല്ലേ പാഠവശം കൂടുതലുള്ളത്?

കൊലപാതകമെന്ന കുറ്റത്തിന് തക്കത്തായ ശിക്ഷ അസാധ്യമാണ്. വധശിക്ഷ പോലും തക്കതാകണമെന്നില്ല. പത്തു പേരെ കൊന്നവനെ എത്ര തവണ തൂക്കിലിടണം? ചെറുപ്പക്കാരനെ കൊന്ന വയസ്സന് വധശിക്ഷ തക്കതാണോ? നാലു പെൺകുഞ്ഞുങ്ങളുടെ അപ്പനെ കൊന്നവന് ഭാര്യയും കുഞ്ഞുങ്ങളുമില്ലെന്നുവന്നാൽ? ന്യായങ്ങൾ ഒട്ടേറെയുണ്ട്.

മാതൃകാപരമായ ശിക്ഷ എന്നു പറയുന്നതിലും അർത്ഥമില്ല. വധശിക്ഷ നിലവിൽ വന്നതു മൂലമുള്ള

മാതൃകകൾക്ക് എന്തുപറ്റി? കൊലപാതകത്തിന് മുതിരുന്ന വ്യക്തി മുൻ കൊലപാതകികൾക്ക് എന്തു പറ്റി എന്നു നോക്കാറില്ല. (അവരിൽ കുറേപ്പേരെങ്കിലും വധശിക്ഷയിൽ നിന്നും രക്ഷപെട്ടല്ലോ, അപ്പോഴോ?) മുൻപിൽ നോക്കാത്ത പ്രവൃത്തിയാണ് കൊലപാതകം. വധശിക്ഷ മാതൃകാപരമാണെന്ന് ക്രിമിനോളജി അവകാശപ്പെടുന്നില്ല.

ഘാതകന്റെ സ്വാഭാവികമരണമാണ്. അതിന്റെ അലംഘനീയതയാണ് കൊലപാതകത്തിന്റെ സ്വാഭാവികതയും യഥാർത്ഥവുമായ ശിക്ഷ. പാപമാണ് മരണകാരണം. എല്ലാത്തരം പാപവും മരണത്തിലേക്കു വിരൽ ചൂണ്ടുന്നു. അക്കൂട്ടത്തിൽ കൊലപാതകവും. അത്ര തന്നെ. ഈ ശിക്ഷ പോരെന്നെ സാമാന്യജനത്തിന്റെ തോന്നലാണ് വധശിക്ഷയ്ക്കു വേണ്ടിയുള്ള മുറവിളിയുടെ പിന്നിൽ. പക്ഷേ പ്രകൃതി അതു കാര്യമാക്കുന്നില്ല.

വൈകാരികമായ ധാർമ്മികരോഷത്തെയും തജ്ജന്യമായ ശിക്ഷാവിധികളെയും മാറ്റിനിർത്തി ചിന്തിച്ചാൽ കൊന്നവനും ഒരിക്കൽ മരിക്കുമെന്നുള്ളത് കൊല്ലുന്നതിലെ അർത്ഥമില്ലായ്മ ഒരു വിശിഷ്ടതലത്തിൽ വെളിപ്പെടുത്താൻ പോന്നതാണ്. കൊന്നവൻ എന്ന് എപ്പോൾ എങ്ങനെ മരിക്കുവെന്നത് പ്രസക്തമല്ല. മറ്റുള്ളവരും മരിക്കുന്നുവെന്നതും പ്രസക്തമല്ല. അവരും ഏതൊക്കെയോ പാപത്തിന്റെ (ജന്മപാപത്തിന്റെ) അനന്തരഫലം അനുഭവിക്കുന്നു എന്നേയുള്ളൂ.

മരണം രണ്ടു തരത്തിലാണുള്ളത്: ജഡിക മരണവും ആത്മീയമരണവും. ഇതിൽ ജഡികമരണം ഇഹലോകവാസത്തിന്റെ അന്ത്യം മാത്രമാണ്. പക്ഷേ അതൊരു സൂചന കൂടിയാണ്. അതിന് അതിന്റേതായ ഒരു അധിക അർത്ഥമുണ്ട്. ഈ ലോകത്തിൽ നാം ഉപേക്ഷിച്ചു പോകേണ്ടുന്ന ചിലതൊക്കെയുണ്ടെന്ന ശക്തമായ വെളിപ്പെടുത്തൽ കൂടിയാണ് മരണം. മറ്റൊരുവന്റെ ജീവനെടുത്തുണ്ടാക്കിയ സർവ്വ നേട്ടങ്ങളും അതിൽപെടുന്നു. അങ്ങനെയാണ് മരണം കൊലപാതകത്തിന്റെ ശിക്ഷയാവുന്നത്. അതിന്റെ ആത്മീയമായ കോട്ടങ്ങൾ വേറെയും.

മരിച്ചു കിടക്കുന്ന കൊലപാതകി ജീവിതത്തിന്റെ ക്ഷണികതയുടെ ശക്തമായ പ്രതീകമല്ലേ? ഇനിയവന് ആരേയും കൊല്ലാനാവില്ല. ഇനിയാരും അവനെ ഭയക്കേണ്ടതില്ല. അർത്ഥശങ്കയ്ക്കിടമില്ലാത്ത പ്രതീകാത്മക വെളിപ്പെടുത്തൽ. ഇത്രയ്ക്കേയുള്ളൂ നിന്റെ പരാക്രമങ്ങൾ! തക്കതും മാതൃകാപരവുമായ ശിക്ഷ ഗുണപാഠം ധാരാളമുള്ള ശിക്ഷ. എന്താണ് നിനക്കിവിടെനന്നും നിന്നോടൊപ്പം കൊണ്ടു പോകാനുള്ളതെന്ന ചോദ്യം ത്രസിച്ചു നിൽക്കുന്ന അവസ്ഥാന്തരത്തിലെത്തിച്ച ശിക്ഷ. ഒരു നല്ല മനുഷ്യന്റെ മരണത്തിനും മാതൃകാപരമായ ഒരു വശമുണ്ട്. ഇതിൽ നിന്നും വ്യത്യസ്തമാണത്. അത് മരണം വേറെ.

അതേ, കൊന്നവനും കൊല്ലപ്പെട്ടവനും മരണമില്ലാത്ത ഒരവസ്ഥയുണ്ടെങ്കിൽ അതാണ് കൊലപാതകത്തിന്റെ ശരിയായ മറുമരുന്ന്. ആർക്കും ആരേയും കൊല്ലാനാവാത്ത ഒരവസ്ഥയുണ്ടെങ്കിൽ, അവിടെ വധവുമില്ല, വധശിക്ഷയുമില്ല.

അത്തരമൊരു സ്ഥിതിവിശേഷം ആത്മാവിന്റെ കാര്യത്തിലെങ്കിലും നിലനിൽക്കുന്നുണ്ടെന്നതാണ് മനുഷ്യനെ സംബന്ധിക്കുന്ന വലിയ കാര്യം. മരണമില്ലായ്മ മനുഷ്യന്റെ മൗലികസ്വഭാവമായതിനാൽ പാപാവസ്ഥയിൽ വീണുപോയ മനുഷ്യന്റെ മരണവും കൊലപാതകവുമൊന്നും സ്ഥായിയായ ഒന്നല്ല. അതായത് അമർത്യതയാണ് വധത്തിന്റെയും വധശിക്ഷയുടേയും ആത്യന്തികമായ പ്രതിവിധി.

ചില പ്രശ്നങ്ങൾക്ക് അന്തിമമായ പ്രതിവിധ ഈ ലോകത്തിൽ സാദ്ധ്യമല്ല. അതിലൊന്നാണ് കൊലപാതകം. ഉറക്കത്തിൽ ദുസ്വപ്നം കണ്ട് കരഞ്ഞുവിളിക്കുന്നവന് നല്ല സ്വപ്നം നൽകി സഹായിക്കാനാവില്ല. അവനെ വിളിച്ചുണർത്തുകയാണ് നമുക്ക് ചെയ്യാനാവുന്നത്. അതായത് സ്വപ്നലോകത്തിലെ പ്രശ്നത്തിന്റെ ശമനം ജാഗരികതയിലാണുണ്ടാകുന്നത്. മരണം ഉണ്ടാകുകയും ഉണ്ടാക്കപ്പെടുകയും ചെയ്യപ്പെടുന്ന ലോകത്തിലെ വിഷമസന്ധി മാറുന്നത് മരണമില്ലാത്ത ലോകത്തിൽ പ്രവേശിക്കുമ്പോൾ മാത്രമാണ്.

ഇന്ന് സർവ്വത്ര പറഞ്ഞുകേളക്കുന്ന ഒന്നാണ് ബോധവൽക്കരണം. ബോധമെന്നത് എത്ര വേണമെങ്കിലും വലിച്ചു നീട്ടാവുന്ന ഒന്നാണെന്ന് സങ്കൽപ്പം. അൽപ്പസ്വൽപ്പമൊക്കെ ആകാമായിരിക്കാം. എന്നാൽ അതിന്റെ പരിമിതികൾക്കപ്പുറവും പ്രശ്നങ്ങൾ അവശേഷിക്കുകതന്നെ ചെയ്യും. കൊലപാതകം അത്തരത്തിലുള്ള ഒന്നാണ്. ആനകുത്തിയും വണ്ടിയിടിച്ചും വെള്ളത്തിൽ വീണുമൊക്കെ അപകടമരണങ്ങളുണ്ടാകുന്നു. അവയ്ക്കെതിരേ മുൻകരുതലുകൾ ഇല്ലാഞ്ഞിട്ടല്ല. മുൻകരുതലുകൾ വർദ്ധിപ്പിക്കുന്നതിന് പരിമിതികൾ ഉള്ളതാണ് ഇവയുടെ നിലനിൽപ്പിന്റെ കാരണം. അതുപോലെ ദുഷ്ടന്റെ കൊലക്കത്തി മാനുഷികതയുടെ തീരാദുഃഖമാണ്. മരണമുള്ള മനുഷ്യന് കൊലപാതകസാദ്ധ്യത ഒരിക്കലും പൂർണമായി ഒഴിവാക്കാനാകില്ല. അത് ഏറിയും കുറഞ്ഞും ഈ ലോകത്തിലുണ്ടായിരിക്കും. ഒരു കടന്നിരിപ്പുകൊണ്ടേ അവസാനിപ്പിക്കുകയുള്ളൂ. അമർത്യതയുടെ ലോകത്തിലേക്കുള്ള ഒരു കടന്നിരിപ്പ്. ഒരു കൊലയാളിയെ അങ്ങോട്ടു കടത്തിവിട്ടതുകൊണ്ടുമാത്രം സമൂഹത്തിന് വധശല്യം തീർന്നു കിട്ടുന്നില്ല.






ബോബി ഏബ്രഹാം

# ഐഎസ്ഭീകരപ്രസ്ഥാനം മാത്രമല്ല; മാനസികാവസ്ഥ കൂടിയാണ്



ചാവേർ ആക്രമണത്തിന് ഞാൻ പൂർണമായും എതിരാണ്. എന്നാൽ യുദ്ധതന്ത്രം എന്ന നിലയിൽ അത് ചെയ്യുന്നതിൽ തെറ്റില്ല താനും. സാക്കിർ നായിക്ക് എന്ന സമാധാന ദൂതൻ കഴിഞ്ഞ ദിവസം മാധ്യമപ്രവർത്തകരുമായി നടത്തിയ സംവാദത്തിൽ പറഞ്ഞതാണിത്. യുദ്ധത്തിലും പ്രേമത്തിലും എല്ലാം അനുവദനീയമാണെന്ന് പതിനാറാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന കവി ജോൺ ലില്ലി പറഞ്ഞതിനെ അനുസ്മരിപ്പിക്കുന്ന ഈ പ്രസ്താവന ഒറ്റനോട്ടത്തിൽ നിരുപദ്രവകരമെന്നു തോന്നാവുന്നതാണെങ്കിലും അതിന്റെ ആന്തരികാർഥം പക്ഷേ പേടിപ്പെടുത്തുന്നതാണ്. യുദ്ധം പലതരത്തിലുണ്ട്. രാജ്യങ്ങൾ തമ്മിൽ യുദ്ധപ്രഖ്യാപനം നടത്തി തുടങ്ങുന്ന യുദ്ധങ്ങൾ, കാർഗിലിൽ നടന്നതുപോലെയുള്ള അപ്രഖ്യാപിത യുദ്ധങ്ങൾ, ഇസ്രയേൽ - പലസ്തീൻ അതിർത്തിയിൽ നിരന്തരമായി നടക്കുന്ന സൈനിക നടപടികൾ ഇങ്ങനെ പലതുണ്ട് യുദ്ധത്തിന്റെ ഗണത്തിൽ വരുന്നതായി. എന്നാൽ ഇതിനേക്കാൾ ഒക്കെ അപകടകരം മറ്റൊന്നാണ്. ലോകമെങ്ങും ഇസ്ലാമിനെ നശിപ്പിക്കാൻ പടയൊരുക്കം നടക്കുന്നുണ്ടെന്നും ഇതിനെ ചെറുക്കേണ്ടത് ആവശ്യമാണെന്നും തീവ്ര ഇസ്ലാമിക സംഘടനകൾ കാലങ്ങളായി പറഞ്ഞുവരുന്നു. സാമ്രാജ്യത്വം ഇസ്ലാമിന്റെ എതിരാളികളാണെന്നും അവർ വിശ്വസിക്കുന്നു. ഇന്ത്യയെക്കുറിച്ചും ഇതേ കാഴ്ചപ്പാടാണ് അവർ വച്ചുപുലർത്തുന്നത്. ഈ പ്രതിലോമ ശക്തികളെ തകർക്കുക എന്ന ലക്ഷ്യത്തോടെ അവർ നടത്തുന്ന അപ്രഖ്യാപിത യുദ്ധം ആണ് ഇന്ന് ലോകത്തെ മുഴുവൻ അരക്ഷിതാവസ്ഥയിൽ ആക്കിയിരിക്കുന്നത്. അതായത് ഒരു അപ്രഖ്യാപിത യുദ്ധത്തിൽ ഏർപ്പെട്ടിരിക്കുകയാണ് ഇസ്ലാമിക തീവ്രവാദികൾ. യുദ്ധത്തിൽ ചാവേർ ആക്രമണവും അനുവദനീയമാണെന്ന സാക്കിർ നായിക്കിന്റെ പ്രബോധനം അതുകൊണ്ടുതന്നെ അപകടകരവുമാകുന്നു.

ഐഎസ് ഉൾപ്പെടെയുള്ള ഇസ്ലാമിക ഭീകര സംഘടനകൾ തങ്ങളുടെ ന്യായപ്രമാണമായി ഇനിയുള്ള കാലങ്ങളിൽ കൊണ്ടുനടക്കുക ഇത്തരം പ്രബോധനങ്ങളാവും. 2015 നവംബർ 14 , 15 തീയതികളിൽ നടന്ന പാരിസ് ആക്രമണത്തിനു ശേഷം കുറച്ചുകാലം ചെറിയ ചെറിയ ആക്രമണങ്ങൾ മാത്രമാണ് ഉണ്ടായിരുന്നതെങ്കിൽ അടുത്ത കാലത്ത് നടന്ന മൂന്ന് ആക്രമണങ്ങൾ ലോകത്തെ ഞെട്ടിച്ചുകളഞ്ഞു. അമേരിക്കയിലെ സ്വർഗാനുരാഗികളുടെ ക്ലബിൽ നടന്ന ആക്രമണം, ധാക്കയിൽ ക്ഷണശാലയിൽ കടന്ന് വിദേശികളെ ഉൾപ്പെടെ 29 പേരെ ബന്ദികളാക്കി വധിച്ച സംഭവം, ഏറ്റവും ഒടുവിൽ

ഫ്രാൻസിലെ നീസിൽ ട്രക്ക് ഓടിച്ചുകയറ്റി 84 പേരെ വധിച്ച സംഭവം. ഭീകരവാദികളെ സംബന്ധിച്ചിട ത്തോളം ഇത് ആരോടൊക്കെയോ ഉള്ള യുദ്ധമാണ്. സാക്കിർ നായിക്കിന്റെ അഭിപ്രായമെടുത്താൽ ന്യായീകരിക്കത്തക്കതും.

എന്നാൽ സാമ്രാജ്യത്വ താൽപര്യങ്ങളോ അധി കാര മോഹങ്ങളോ ഇല്ലാത്ത സാധാരണ ജനങ്ങളെ സംബന്ധിച്ചിടത്തോളം മുസ്ലിം മതമൗലിക വാദവും ഭീകരതയും അവരെ എങ്ങനെ നേരിട്ട് ബാധിക്കുന്നു എന്നതാണ് പ്രശ്നം. മറ്റൊരു മത സങ്കൽപവും അവരെ ഇത്രത്തോളം ആകുലപ്പെടുത്തുകയോ നേരിട്ടു ബാധിക്കുകയോ ചെയ്യുന്നില്ല.

ഐഎസ് എന്നത് ഇന്ന് മധ്യപൂർവേഷ്യയിൽ മാത്രം ഒതുങ്ങിനിൽക്കുന്ന പ്രശ്നമല്ല. ഇങ്ങ് ലോക ത്തിന്റെ തെക്കേ അറ്റത്തു കിടക്കുന്ന കേര ളത്തെപ്പോലും നേരിട്ടു ബാധിക്കുന്നു. ഇതെങ്ങനെ സംഭവിച്ചു എന്നറിയണമെങ്കിൽ ഖിലാഫത്ത് എന്താ ണെന്ന് അറിയണം. ഖിലാഫത്തും ഇന്ത്യയും എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു എന്നറിയണം. ചരിത്രം ഇങ്ങനെ പറയുന്നു.

ഒന്നാം ലോക യുദ്ധത്തിൽ തുർക്കി സുൽത്താൻ ബ്രിട്ടീഷുകാർക്കെതിരെ ജർമ്മനിയുടെ ഭാഗത്ത് ചേർന്നിരുന്നു.യുദ്ധാനന്തരം ഒപ്പവച്ച പാരിസ് ഉടമ്പടിയിൽ സുൽത്താന്റെ ഖലീഫ് പദ വിക്കു കോട്ടംവരുത്തുന്ന ചില തീരുമാനങ്ങൾ ഉണ്ടാ യി. മുസ്ലിം പുണ്യസ്ഥലങ്ങൾ സംരക്ഷിക്കുന്നതിന് സുൽത്താനു ശക്തിയില്ലാതെ വന്നു. ഖലീഫിനു നേരിട്ട ഈ ആപത്ത് ഇന്ത്യൻ മുസ്ലിങ്ങളെ ക്ഷുഭിത രാക്കി. അവർ പ്രക്ഷോഭം ആരംഭിച്ചു. ഇന്ത്യയിലെ ഖിലാഫത്ത് പ്രസ്ഥാനത്തിന് ഗാന്ധിജി നേതൃത്വം നൽകി. എന്നാൽ ഖിലാഫത്ത് പ്രസ്ഥാനത്തിന് നൽകിയ സഹായം പല കോൺഗ്രസുകാരെയും അമ്പരപ്പിച്ചു. ഖിലാഫത്ത് കമ്മിറ്റികൾ സംഘടിപ്പി ക്കാനും ദേശീയ പ്രസ്ഥാനം ശക്തിപ്പെടുത്താനുമായി ഗാന്ധിജിയും മൗലാനാ ഷൗക്കത്ത് അലിയും കേരളം സന്ദർശിച്ചു.ഖിലാഫത്ത് പ്രസ്ഥാനം മലബാറിലെ മുസ്ലിങ്ങളുടെ മേൽ വമ്പിച്ച സ്വാധീനം ചെലുത്തി.

അതായത് സ്വാതന്ത്ര്യ സമരത്തിൽ മുസ്ലിം ജന വിഭാഗങ്ങളെക്കൂടി ഒന്നിച്ചുനിർത്താൻ മഹാത്മാഗാന്ധി അറിഞ്ഞുകൊണ്ടു സ്വീകരിച്ച പ്രീണന നയം അവിടെക്കൊണ്ടവസനിച്ചില്ലെന്നു മാത്രമല്ല, കേരളത്തിൽ ഒരു പ്രത്യേക സമുദായാംഗ ങ്ങൾ മാത്രമടങ്ങുന്ന രാഷ്ട്രീയ പ്രസ്ഥാനത്തിന്റെ വളർച്ചയിലും ആധിപത്യത്തിലും ആണ് ചെന്നെത്തി യത് എന്നു കാണാം. എന്നാൽ ഈ രാഷ്ട്രീയ പ്രസ്ഥാനത്തിന് പോലും തടഞ്ഞുനിർത്താൻ ആവാത്ത വിധം പിൽക്കാലത്ത് കേരളത്തിലും മുസ്ലിം വർഗീയത ആഞ്ഞടിക്കുന്നതാണ് നമ്മൾ കണ്ടത്. ഇത്രയും പറഞ്ഞുവന്നത് കേരളത്തിൽ പോലും ഐഎസ് മാനസികാവസ്ഥ പേറുന്ന ധാരാളം പേരുണ്ട് എന്നു വ്യക്തമാക്കാനാണ്. അതേ ഐഎസ് ഒരു മാനസികാവസ്ഥ ആണ്.



ഐഎസ് നേരത്തേ മുതൽ തന്നെ ഉണ്ടെന്ന ഒരു വാദം ഉണ്ട്. സദ്ദാം ഹുസൈൻ ഇറാഖ് ഭരിച്ചി രുന്ന കാലത്ത് ഐ.എസ് ഉൾപ്പെടെയുള്ള സംഘട നകൾ ഉറക്കത്തിലായിരുന്നുവെങ്കിൽ അമേരിക്ക യുടെ ഇറാഖ് അധിനിവേശത്തോടെ കുടംതുറന്നു വിട്ട ഭൂതം കണക്കെ അവർ ആധിപത്യം സ്ഥാപിച്ചു തുടങ്ങുകയായിരുന്നു. ഇസ്ലാമിക് സ്റ്റേറ്റ് ഓഫ് ഇറാഖ് ആൻഡ് സിറിയ (ഐഎസ്ഐഎസ്) എന്നായിരുന്നു ആദ്യ പേരെങ്കിൽ പിന്നീട് അത് ഇസ്ലാമിക് സ്റ്റേറ്റ് എന്നു മാത്രമായി ചുരുക്കി. അതാ യത് ഇന്ന് ലോകമെങ്ങും അതിന്റെ പരിധിയിൽ വരും. അതിന്റെ ഖലീഫ ലോകത്തിന്റെ മുഴുവൻ അധിപനും. അതാണ് ആധുനിക ഖിലാഫത്ത്. ഈ ഖിലാഫത്തിന് മറ്റു മതങ്ങളെ ബഹുമാനമില്ല, മറ്റു ജനതതികളെ ബഹുമാനമില്ല. അവിശ്വാസികളെ കൊന്നൊടുക്കുന്നതിൽ തെറ്റില്ലെന്ന് അവർ വിശ്വ സിക്കുന്നു. മനുഷ്യർ ജീവിക്കേണ്ടത് സർവശക്തനെ പുകഴ്ത്താൻ വേണ്ടി മാത്രമാണെന്ന് അവർ പറ ഞ്ഞുപഠിപ്പിക്കുന്നു. തങ്ങളുടെ മതഗ്രന്ഥത്തിൽ പറ ഞ്ഞതുമാത്രം ശരിയെന്നും അല്ലാത്തതെല്ലാം അവി ശ്വാസം ആണെന്നും പഠിപ്പിക്കുന്നു. ഈ പ്രബോ ധനം ഏറ്റുപിടിക്കാൻ ഇന്ന് ലോകമെങ്ങും ആളു ണ്ട്. അതായത് ഒരു ഐഎസ് മാനസികാവസ്ഥ ഇസ്ലാമിക ലോകത്തെല്ലാം വ്യാപിക്കുന്നുണ്ട്. മുസ്ലി ങ്ങളെല്ലാം ഐഎസ് അനുഭാവികളാണെന്നു വിചാ രിക്കുന്നത് മൗഢ്യമാണ്. എന്നാൽ ഐഎസ് മാന സികാവസ്ഥ ഉള്ളവർ പെരുകിവരുമ്പോൾ മറ്റുള്ള വർ മൗനത്തിന്റെ വൽമീകത്തിലേക്ക് സ്വയം ഉൾവ ലിയുന്നു.

ഇതാണ് ഇന്ന് ലോകമെങ്ങും ഉള്ള അരക്ഷി താവസ്ഥയ്ക്കു കാരണം. യുഎസിലെ ഓർലാൻഡോയിൽ കഴിഞ്ഞ ജൂൺ 11-ന് ഒമർ മറ്റീൻ എന്ന ഇരുപത്തൊമ്പതുകാരൻ നടത്തിയ വെടിവ യ്പിൽ പൊലിഞ്ഞത് 49 ജീവനുകളാണ്. സ്വർഗാ നുരാഗികളുടെ ഒരു ക്ലബിൽ കടന്നുകയറിയ ഇയാൾ തലങ്ങുംവിലങ്ങും വെടിയുതിർക്കുകയായിരുന്നു. മതാന്ധത ബാധിച്ച ചെറുപ്പക്കാരനായിരുന്നു ഇയാൾ. അയാളെ സംബന്ധിച്ചിടത്തോളം സ്വർഗാ നുരാഗം കൊടിയപാപം ആണ്. ശരിയാണ്, സ്വവർഗാനുരാഗികളെ സംബന്ധിച്ച് ലോകമെങ്ങും പുതിയ ചർച്ചകൾ സജീവമായിക്കൊണ്ടിരിക്കുന്ന കാലമാണിത്. അവരോട് മനുഷ്യത്വപരമായ സമീ

പനം ആണ് വേണ്ടതെന്ന് മറ്റു മത നേതാക്ക ളൊക്കെ പറഞ്ഞുതുടങ്ങിയിട്ടും ഉണ്ട്. എന്നാൽ പാപത്തെ ഉന്മൂലനം ചെയ്യാൻ പാപിയെ ഉന്മൂലനം ചെയ്യുക എന്ന തത്ത്വശാസ്ത്രവുമായി ഒമർ ഇറങ്ങി ത്തിരിച്ചത് ഐഎസ് മാനസികാവസ്ഥയിലേക്ക് അയാൾ എത്തിച്ചേർന്നതിന്റെ പരിണതഫലമായി രുന്നു.

ധാക്കയിൽ കഴിഞ്ഞ ജൂലൈ ഒന്നിനുണ്ടായ ആക്രമണത്തിൽ മരിച്ചത് വിദേശികളുൾപ്പെടെ 29 പേരായിരുന്നു. ഇതിൽ വിദേശികളുൾപ്പെടെ 21 പേരെ കഴുത്തറുത്താണ് കൊന്നത്. തിരക്കേറിയ ഹോളി ആർട്ടിസൻ ബേക്കറിയിൽ കടന്നുകയറിയ അഞ്ചംഗ സംഘം ആണ് ഈ അതിക്രമം കാട്ടിയ ത്. ഇവിടെയും സം വത്തിന്റെ ഉത്തരവാദിത്തം ഐഎസ് ഏറ്റെടുത്തു. ഈ അഞ്ച് യുവാക്കൾ ഒരു പക്ഷേ ഐഎസിൽ നേരിട്ട് അംഗത്വം ഉള്ളവരായി രിക്കണമെന്നില്ല. എന്നാൽ അവരും ഐഎസ് മാന സികാവസ്ഥയിൽ എത്തിച്ചേർന്നവരായിരുന്നു എന്നു വ്യക്തം.

ഏറ്റവും ഒടുവിൽ ഫ്രാൻസിലെ നീസിൽ ജന ക്കൂട്ടത്തിനു നേരെ ട്രക്ക് ഓടിച്ചുകയറ്റി 84 പേരെ വധിച്ച ടൂണിസിയക്കാരൻ. ഇയാളും ഐഎസ് അംഗ മാവണമെന്നില്ല. പക്ഷേ ഐഎസ് മാനസികാവസ്ഥ ബാധിച്ച ആളാണെന്നു വ്യക്തം. അതിനു മുമ്പ് ഫ്രാൻസിൽ പൊലീസുകാരനെയും ഭാര്യയെയും കുത്തിക്കൊന്ന സംഭവമുണ്ടായി. അതിനും മുമ്പാണ് പാരിസിലെ ഫുട്ബോൾ സ്റ്റേഡിയത്തിൽ നടന്ന സംഗീത നിശയ്ക്കിടെ ചിലർ കടന്നുകയറി വെടി യുതിർത്തത്. തൊട്ടടുത്തുള്ള സ്ഥലങ്ങളിലേക്കു കൂടി കടന്നുകയറി ഭീകരാന്തരീക്ഷം സൃഷ്ടിച്ച ഇവർ കൊന്നൊടുക്കിയത് 130 പേരെയാണ്. അതിന്റെ എത്രയോ ഇരട്ടി ആളുകൾക്ക് ഗുരുതര മായി പരുക്കേറ്റു. ഇവിടെയും ഉത്തരവാദിത്തം ഏറ്റെ ടുത്തത് ഐഎസ് തന്നെ.

ഫ്രാൻസ് നിരന്തരം ഭീകരാക്രമണത്തിന് ഇര യാകുന്നതിനു പിന്നിൽ ചരിത്രപരമായ കാരണങ്ങ ളുമുണ്ട്. അൾജീരിയ എന്ന മുസ്ലിം ഭൂരിപക്ഷ രാജ്യത്ത് നീണ്ടകാലം ഫ്രാൻസ് നടത്തിയ അധി നിവേശം, അടുത്ത കാലത്ത് സിറിയയിലും മറ്റും ഐഎസ് ആധിപത്യ കേന്ദ്രങ്ങളിൽ ഫ്രാൻസിന്റെ നേതൃത്വത്തിൽ നടത്തിയ ബോംബ് വർഷം, ലിബി യയിലെ ഇടപെടൽ തുടങ്ങി ഒട്ടേറെ കാരണങ്ങളു ണ്ട്. എന്നാൽ അതിനേക്കാളൊക്കെ പ്രധാനം മുസ്ലിം പ്രതീകങ്ങൾക്കുമേൽ ഫ്രാൻസ് ഏർപ്പെടുത്തിയ നിയന്ത്രണം ആവാം. ഹിജാബ് ധരിക്കുന്നതിൽ നിന്ന് സ്ത്രീകളെ വിലക്കുന്നതടക്കമുള്ള അതിശ ക്തമായ നടപടികൾ ഫ്രാൻസ് കൈക്കൊണ്ടിരു ന്നു.മധ്യേഷ്യയിലെ പ്രത്യേക സാഹചര്യങ്ങളിൽ സ്ത്രീകൾ ധരിക്കുന്ന വസ്ത്രത്തെ ഒരു മതപ്രതീ കമായി വളർത്തിക്കൊണ്ടുവന്ന് ഇങ്ങ് കൊച്ചുകേര ളത്തിൽപോലും അടിച്ചേൽപിക്കുന്ന സാഹചര്യം ഉണ്ട്. ഇത് ജനവിഭാഗങ്ങൾ തമ്മിൽ കൂടുതൽ അകൽച്ചയ്ക്കേ ഇടവരുത്തിയിട്ടുള്ളു. അത്തരം സാഹചര്യം ഒഴിവാക്കുന്നതിനുള്ള മുൻകരുതൽ കൂടിയായിരുന്നു ഫ്രാൻസിൽ ഏർപ്പെടുത്തിയ പൊതുസ്ഥലങ്ങളിലെ ഹിജാബ് നിരോധനം. എന്നാൽ അത് ഇസ്ലാമിക ഭീകരവാദികളെ പ്രകോ പിപ്പിക്കുക തന്നെ ചെയ്തു. അതായത് ഐഎസ് മാനസികാവസ്ഥയുള്ള ആയിരങ്ങളെ സൃഷ്ടിക്കാൻ അവിടെ തീവ്രവാദികൾക്ക് കഴിഞ്ഞിട്ടുണ്ട്.

ഇപ്പോൾ നടന്ന ആക്രമണങ്ങളേക്കാൾ നമ്മെ ആശങ്കാകുലരാക്കുന്നത് ഈ സാഹചര്യമാണ്. ഈ മാനസികാവസ്ഥ ഇന്ത്യയിലും ബോധപൂർവം സൃഷ്ടിക്കപ്പെട്ടുകൊണ്ടിരിക്കുന്നു.ഇന്നലെ അത് അബ്ദുന്നാസർ മഅദനിയിലൂടെയായിരുന്നെങ്കിൽ ഇന്നത് സാക്കിർ നായിക്കുമാരിലൂടെയാണ്. വലിയ വർഗീയ കലാപങ്ങളൊന്നും നടന്നിട്ടില്ലാത്ത ഭൂവി ഭാഗമാണ് കേരളം. എന്നാൽ ബാബ്റി മസ്ജിദുമായി ബന്ധപ്പെട്ടുണ്ടായ വിവാദങ്ങളുടെ സാഹചര്യത്തിൽ അതിവേഗം ആണ് അന്ന് ഇസ്ലാമിക സേവാ സംഘം (ഐഎസ്എസ്) എന്ന പേരിൽ മഅദനി ഒരു പ്രസ്ഥാനം സൃഷ്ടിച്ചെടുത്തത്. മറ്റു സമുദായ ങ്ങൾക്കുനേരെ നീചമായ ഭാഷയിൽ മഅദനി നട ത്തിയ പ്രകോപന പ്രസംഗങ്ങളാണ് അന്നു കേരള ത്തിന്റെ മണ്ണിൽ മതവിദ്വേഷത്തിന്റെ വിത്തുകൾ മുള പ്പിച്ചത്. കേരളത്തിന്റെ മതനിരപേക്ഷ മനസ്സിൽ സ്ഥാനമില്ലാതിരുന്ന ആർഎസ്എസിന് ബഹുമാന്യ സ്ഥാനം ഉണ്ടാക്കിക്കൊടുത്തത് മഅദനിയുടെ പ്രവർത്തനങ്ങളായിരുന്നു എന്നത് വസ്തുതയായി ത്തന്നെ കാണണം.

അതിനു ചുവടുപിടിച്ച് തിയറ്റർ ആക്രമണം തുടങ്ങി അരുതാത്ത പലതും നടന്നു. ഒടുവിൽ മഅദനി ജയിലിലാകുമ്പോഴേക്ക് വിദ്വേഷത്തിന്റെ വിത്തുകൾ വിതച്ചുകഴിഞ്ഞിരുന്നു. അത് പിന്നീട് മാറാട് കലാപമായും പൂന്തുറ കലാ പമായും മറ്റും പുറത്തുവരികയും ചെയ്തു. അന്ന് മഅദനി ഉയർത്തിയ വിഭാഗീയ സമീപനത്തെ എതിർത്തു തോൽപിക്കേണ്ടവർ അതിനു പകരം കലക്കവെള്ളത്തിൽ മീൻപിടിക്കാനാണ് ശ്രമിച്ചത്. ഇന്ത്യയിൽ മുസ്ലിങ്ങൾ അരക്ഷിതരാണെന്ന് പാക്കി സ്ഥാനിൽ പോയി പ്രസംഗിച്ച ഇബ്രാഹിം സുലൈ മാൻ സേട്ടിനെ ഗാന്ധിജിയോട് താരതമ്യപ്പെടുത്തി ഇഎംഎസ് എഴുതിയ ലേഖനം മറക്കാറായിട്ടില്ല. ഇറാഖിലെ യുഎസ് അധിനിവേശത്തെ കേരള ത്തിലെ തിരഞ്ഞെടുപ്പ് വിഷയം ആക്കി മാറ്റിയ ഇഎംഎസിന്റെ സൃഗാലതന്ത്രവും മറക്കാനാവുന്ന തല്ല. ഫലം കേരളവും ഇന്ന് പുകഞ്ഞുകത്തുന്ന ഒരു ബോംബായി മാറിക്കൊണ്ടിരിക്കുന്നു.

ഏറ്റവും ഒടുവിൽ നമ്മൾ കേൾക്കുന്ന വാർത്ത ഉന്നത ബിരുദധാരികളുൾപ്പെടെ കേരളത്തിൽ നിന്ന് ഇരുപതോളം യുവതീയുവാക്കൾ ഐഎസിൽ ചേർന്നിരിക്കുന്നു എന്നതാണ്. ഇതിൽ രണ്ടു ദമ്പ തികൾ മതം മാറിയ ശേഷം ഐഎസിൽ പോയവ രാണ്. ലോകമെങ്ങും ഇത്തരത്തിൽ മതം മാറി

ഐഎസിൽ ചേരുന്നവരുണ്ട്. ഇറാഖിലും സിറിയയിലുമായി അനേകരെ കഴുത്തറുത്തു കൊന്ന ജിഹാദി ജോൺ ഇത്തരത്തിൽ മതംമാറി ഭീകരനായ ആളാണ്. അവരെ സംബന്ധിച്ചിടത്തോളം ചെയ്യുന്നത് ഒരു നന്മപ്രവൃത്തിയാണ്. സർവശക്തനുവേണ്ടിയുള്ള സത്കർമ്മം. യുദ്ധത്തിൽ ചാവേർ ആക്രമണം അനുവദനീയമാണെന്ന സാക്കിർ നായിക്കിന്റെ പ്രബോധനവും ഇതോടൊപ്പം കൂട്ടിവായിക്കണം. ഇത്തരത്തിൽ യുവാക്കളെ വഴിതെറ്റിക്കുന്ന ആളുകളെ ന്യായീകരിക്കാൻ കേരളത്തിലും ആളുണ്ടെന്ന വസ്തുതയും ഞെട്ടിക്കുന്നതാണ്. സകല മനുഷ്യർക്കും നീതിയും സമാധാനവും സത്യവും ബുദ്ധിയും ഉണ്ടാകാനാണ് തങ്ങളുടെ പ്രവർത്തനമെന്ന് സാക്കിർ നായിക്ക് നയിക്കുന്ന ഇസ്ലാമിക് റിസർച്ച് ഫൗണ്ടേഷന്റെ വെബ് സൈറ്റ് വ്യക്തമാക്കുന്നു. എന്നാൽ സാക്കിറിന്റേതായി പുറത്തുവന്നിട്ടുള്ള ചില പ്രസംഗങ്ങളിലെ പ്രസക്ത ഭാഗങ്ങൾ ശ്രദ്ധിക്കുക

1. എനിക്ക് ഉസാമ ബിൻലാദനെ അറിയില്ല. എന്നാൽ അയാളുടെ പ്രവർത്തനം ഇസ്ലാമിന്റെ ശത്രുക്കൾക്കെതിരെയാണെങ്കിൽ ഞാൻ അയാളെ അനുകൂലിക്കും. ഇസ്ലാമിന്റെ ശത്രുവായ അമേരിക്കയ്ക്കെതിരായ പോരാട്ടത്തിൽ അയാളെ പിന്തുണയ്ക്കും. എല്ലാ മുസ്ലിങ്ങളും ഭീകരവാദികളാകേണ്ട കാലമാണിത്.

(ഈ വിഡിയോ നെറ്റിൽ ലഭ്യമാണ്. എന്നാൽ താൻ അങ്ങനെ പറഞ്ഞിട്ടില്ല എന്നാണ് നായ്ക്കിന്റെ നിലപാട്)

2. അടിമകളായി പിടിച്ച സ്ത്രീകളെ ഭാര്യമാരാക്കാം.

(ഐഎസുകാർ ഇതു നടപ്പാക്കുന്നു)

3. മുസ്ലിം മതവിശ്വാസം വിട്ടുപോകുന്നവർ വധശിക്ഷയ്ക്ക് അർഹനാണ്.

4. ഭാര്യയെ തല്ലാൻ ർത്താവിന് അവകാശമുണ്ട്.

5. ഇസ്ലാം മാത്രമാണ് സർവശക്തന്റെ മുന്നിൽ യഥാർഥ വിശ്വാസം. അതുകൊണ്ടുതന്നെ ഇസ്ലാമിക രാജ്യങ്ങളിൽ മറ്റു മതസ്ഥരെയും അവരുടെ ആരാധനയെയും വിലക്കുന്നത് ശരിയാണ്.

6. സംഗീതം ഒരു ലഹരിയാണ്. അതുകൊണ്ടുതന്നെ സംഗീതം വിലക്കപ്പെട്ടതാണ്.

ആധുനിക ലോകത്തിന്റേതായ എല്ലാ ന്യായപ്രമാണങ്ങളെയും തള്ളിപ്പറയാനും ഏതോ അപരിഷ്കൃത കാലത്തേക്കു മടങ്ങിപ്പോകാനുമുള്ള ആഹ്വാനമാണ് സാക്കിർ നായിക്കിന്റെ പ്രസംഗങ്ങളിലുള്ളതെന്ന് നമുക്ക് മനസ്സിലാകും. ഇവരെപ്പോലെയുള്ളവരാണ് ലോകമെങ്ങും ഐഎസ് മാനസികാവസ്ഥ സൃഷ്ടിക്കുന്നത്. കുറച്ചുകാലം മുമ്പ് തൊടുപുഴയിൽ പ്രഫ. ജോസഫിന്റെ കൈ വെട്ടിയതും ഈ മാനസികാവസ്ഥയുടെ ഉടമകളാണ്. അതായത് ഐഎസ് എന്നത് ഇന്ന് ഇറാഖിലും സിറിയയിലും മാത്രം ഒതുങ്ങിനിൽക്കുന്ന ഒരു ഭീകരപ്രസ്ഥാനമല്ല, മിറച്ച് ലോകമെങ്ങും അപകടകരമായി പരക്കുന്ന ഒരു മാനസികാവസ്ഥയായി മാറിയിരിക്കുന്നു.

ഏറെക്കാലം മുമ്പ് കേരളത്തിൽ പരിഭ്രാന്തി പടർത്തിയ ലൗ ജിഹാദ് എന്ന ഭീഷണിയെപ്പറ്റിയും ചേർത്ത് വായിക്കേണ്ടതുണ്ട്. അടിമകളെ ഭാര്യമാരാക്കാം എന്നു പറയുന്നതുപോലെ അന്യമതസ്ഥരെ മതംമാറ്റി ഭാര്യമാരാക്കുകയും പിന്നെ ഐഎസ് കേന്ദ്രങ്ങളിലേക്ക് എത്തിക്കുകയും ചെയ്യുന്ന ഒരു റാക്കറ്റ് വീണ്ടും സജീവമായിട്ടുണ്ടോ എന്നും ചിന്തിക്കേണ്ടതുണ്ട്. ഇപ്പോൾ ഐഎസിൽ ചേർന്നതായി പറയുന്ന രണ്ടു ദമ്പതികൾ ഇങ്ങനെയുള്ളവരാണ്. ഭാര്യമാരും ഭർത്താക്കന്മാരും മറ്റു മതത്തിൽ നിന്ന് ഇസ്ലാമിലേക്ക് പോയവരാണെന്നതു മാത്രമാണ് വ്യത്യാസം. അവർ ഐഎസിലേക്കല്ല, യെമനിൽ ആടുമേയ്ച്ചുകഴിയുന്ന സന്യസ്തരുടെ ഇടയിലേക്കാണ് പോയതെന്ന വാദം ചിലർ ഉയർത്തുന്നുണ്ട്. അങ്ങനെ പോകാനാണെങ്കിൽ ഇത്രയേറെ രഹസ്യാത്മകത എന്തിനെന്നും സംശയം ഉയരുന്നു. സംശയങ്ങൾ ഇങ്ങനെ നീളവേ തീവ്രമതപ്രചാരകർക്ക് മുസ്ലിം സംഘടനകൾ കൊടുക്കുന്ന പിന്തുണ പൊതു സമൂഹത്തിൽ കൂടുതൽ ധ്രുവീകരണം ഉണ്ടാക്കാനേ സഹായിക്കൂ.

മതങ്ങൾ ഓരോരുത്തരുടെയും സ്വകാര്യതയാണ്. അതിനെ എല്ലാത്തിനും ഉപരി പ്രതിഷ്ഠിക്കുകയും അതിന്റെ പേരിൽ കലഹം നടത്തുകയും ചെയ്യുമ്പോൾ മതത്തിന്റെ സത്ത നഷ്ടമാകുന്നു. ഇഷ്ടമുള്ള മതത്തിൽ വിശ്വസിക്കാനും വിശ്വസിക്കാതിരിക്കാനും ആരാധന നടത്താനും നടത്താതിരിക്കാനും അവകാശമുള്ള മണ്ണാണ് ഭാരതം. കേരളം പ്രത്യേകിച്ചും. ഈ നാട്ടിൽ കലഹത്തിന്റെ വിത്ത് വിതയ്ക്കാനല്ല, സ്നേഹത്തിന്റെ തണൽ വിരിക്കാനാണ് മതങ്ങൾ ശ്രമിക്കേണ്ടത്. അതിനു സാധിക്കുന്നില്ലെങ്കിൽ ഈ കൊച്ചുകേരളവും ഇറാഖ്, സിറിയ പോലെ കലഹബാധിതമാകുന്ന കാലം വിദൂരമല്ല.

പറയെടുപ്പിന് ആനയുമായി എത്തുന്ന സംഘത്തെ കാണാൻ കൗതുകക്കണ്ണോടെ ഓടിയെത്താത്ത ബാല്യങ്ങളൊന്നും കേരളത്തിലുണ്ടായിരുന്നില്ല. കെട്ടുകാഴ്ചയ്ക്ക് കെട്ടുരുപ്പടികൾ ഉയരുമ്പോൾ ഓടിയെത്തിയിരുന്നത് അവിടെ ഏതു ദൈവമാണ് വാണരുളുന്നത് എന്ന് നോക്കിയിട്ടായിരുന്നില്ല. കടമ്മനിട്ടക്കാവിൽ പടയണി കാണാനെത്തുന്നത് അത് ഏതു മതത്തിന്റെ ചടങ്ങാണെന്നു നോക്കിയിട്ടായിരുന്നില്ല. പള്ളിയിലെ റാസ കടന്നുപോകുമ്പോൾ കത്തിച്ചുവച്ച നിലവിളക്കുമായി അമ്പലത്തിനു മുന്നിൽ സ്വീകരണമൊരുക്കുന്നത് മനസ്സിൽ അശു ചിന്തകളൊന്നുമില്ലാത്തതിനാലാണ്. ശബരിമല തീർഥാടകർക്ക് സ്നേഹപൂർവം സൗകര്യമൊരുക്കിക്കൊടുക്കുന്നത് സഹോദരങ്ങളെന്ന ചിന്ത മനസ്സിൽ ഉള്ളതുകൊണ്ടാണ്. എരുമേലി ചന്ദനക്കുടത്തിന് ജാതിമതഭേദമില്ലാതെ ആളെത്തുന്നത് അതു നമ്മുടെ സാംസ്കാരികധാരയുടെ ഭാഗമായതുകൊ

ണ്ടാണ്. വിദ്വേഷത്തിന്റെ വിത്തുകൾ മുളപൊട്ടുമ്പോൾ ഇല്ലാതാകാൻ പോകുന്നത് ഈ നന്മകൾ കൂടിയാണ്.

മേമ്പോടി

തുർക്കി ഇസ്ലാമിക ലോകത്ത് ഏറ്റവും വ്യത്യസ്തമായ രാജ്യങ്ങളിലൊന്നായിരുന്നു. കടുത്ത മതനിഷ്ഠകൾ അടിച്ചേൽപിക്കാത്ത രാജ്യം. പാശ്ചാത്യ ശൈലി അംഗീകരിച്ചിരുന്ന രാജ്യം. അവിടെയും മതമൗലികവാദികൾ പിടിമുറുക്കന്നത് നമ്മൾ കണ്ടു. ഇപ്പോൾ തുർക്കിയും പൂർണാർഥത്തിൽ മതാധിഷ്ഠിത രാഷ്ട്രമാണ്. അതിനെതിരെ ശക്തമായ എതിർപ്പ് അവിടെ ഉയരുന്നുണ്ട്. തുർക്കി പട്ടാളം കഴിഞ്ഞദിവസം അവിടെ അട്ടിമറിക്കു ശ്രമിച്ചതിന്റെ പിന്നിൽ ഇത്തരം കാരണങ്ങളുമുണ്ടാവാം. അതിനെ ജനങ്ങൾ ചെറുത്തുതോൽപിച്ചു എന്നു പറയുന്നത് വിശാല അർഥത്തിൽ ശരിയാവാം. എന്നാൽ അത് മതമൗലിക വാദികൾ സർക്കാർ പിന്തുണയോടെ നടത്തിയ ചെറുത്തുനിൽപായിരുന്നു എന്ന് സംശയിക്കുന്നവരെ കുറ്റപ്പെടുത്താനുമാവില്ല.

## സാക്കിർ നായ്ക്ക്



മുംബൈ കേന്ദ്രമായി പ്രവർത്തിക്കുന്ന ഇസ്ലാമിക് റിസർച്ച് ഫൗണ്ടേഷന്റെയും ഇസ്ലാം മതപ്രബോധനം നടത്തുന്ന പീസ് ടിവിയുടെയും സ്ഥാപകനാണ് ഡോ. സാക്കിർ നായ്ക്ക് എന്ന അമ്പതുകാരൻ. മെഡിക്കൽ ബിരുദധാരി. ഇന്ത്യയിലേതിനേക്കാളേറെ വിദേശത്ത് ഏറെ ശ്രദ്ധിക്കപ്പെടുന്ന ശബ്ദമാണ് സാക്കിറിന്റേത്. സമാധാനത്തിന്റെ പ്രവാചകൻ എന്നു സ്വയം വിശേഷിപ്പിക്കുമ്പോഴും സാക്കിറിന്റേതായി ഇന്റർനെറ്റിൽ പ്രചരിക്കുന്ന വിഡിയോകൾ അത്യന്തം പ്രകോപനപരമാണ്. അടുത്തകാലത്ത് ബംഗ്ലാദേശിൽ നടന്ന ഭീകരാക്രമണങ്ങൾക്ക് നേതൃത്വം നൽകിയ യുവാക്കളെ സ്വാധീനിച്ചത് സാക്കിറിന്റെ പ്രസംഗങ്ങളാണെന്ന് ആരോപണമുയർന്നിരുന്നു. ഇതേത്തുടർന്ന് അവിടുത്തെ സർക്കാർ പീസ് ടിവിക്ക് നിരോധനമേർപ്പെടുത്തിയിരുന്നു. ഇന്ത്യയിലും പീസ് ടിവിക്ക് ഇതുവരെ അനുമതി കൊടുത്തിട്ടില്ല. എങ്കിലും അനധികൃതമായി ചില കേബിൾ ശൃംഖലകൾ ഈ ടിവി ചാനൽ കാണിക്കുന്നതായി പറയുന്നു. ഇപ്പോൾ ഇന്ത്യക്കു പുറത്തുള്ള സാക്കിർ നായിക്ക് ഉടൻ രാജ്യത്തേക്ക് മടങ്ങില്ലെന്നാണ് പറയുന്നത്.

ആനുകാലിക സഭ



ഫാ. മാത്യു ചാർത്താക്കുഴിയിൽ

# "കിഴക്കിനഭിമുഖമായി ബലിയർപ്പിക്കുക": കർദ്ദിനാൾ റോബർട്ട് സാറ

വത്തിക്കാന്റെ ആരാധനയുടെയും വിശുദ്ധ കൂദാശാനുഷ്ഠാനങ്ങളുടെയും ചുമതലയുള്ള തിരുസംഘത്തിന്റെ അദ്ധ്യക്ഷനാണ് കർദ്ദിനാൾ റോബർട്ട് സാറ. കഴിഞ്ഞ പതിനഞ്ചു വർഷമായി വത്തിക്കാനിലെ വിവിധ മേഖലകളിൽ വലിയ ഉത്തരവാദിത്വങ്ങൾ വഹിച്ചുവരുന്ന 71 വയസ്സുള്ള ആഫ്രിക്കയിലെ ഗിനിയായിൽ നിന്നുള്ള കർദ്ദിനാൾ സാറ സഭയിലെ വലിയ സ്വാധീനമുള്ള വ്യക്തിയായിട്ടാണ് അറിയപ്പെടുന്നത്. ഇക്കഴിഞ്ഞ ജൂലൈ 5 മുതൽ 8 വരെ ലണ്ടനിൽ ആരാധനയെക്കുറിച്ചുള്ള ഒരു സെമിനാറിൽ അദ്ദേഹം നടത്തിയ ചില പരാമർശങ്ങൾ സഭയ്ക്കകത്തും പുറത്തും വളരെയധികം ചർച്ച ചെയ്യപ്പെടുകയുണ്ടായി. ലത്തീൻ സഭയുടെ കുർബാനാനുഷ്ഠാനത്തെക്കുറിച്ചുള്ള വിഷയത്തിലാണ് അദ്ദേഹം അഭിപ്രായം പറഞ്ഞതെങ്കിലും പൗരസ്ത്യ - പാശ്ചാത്യ സഭകൾക്ക് ദൈവശാസ്ത്രപരമായും, ആരാധനാപരമായും പ്രിയപ്പെട്ട വിഷയമായതുകൊണ്ടാണ് ഈ ലക്കത്തിലെ "ആനുകാലിക സഭ"യുടെ ചർച്ചാവിഷയമായി ഇതിനെ തിരഞ്ഞെടുത്തത്. ഈ വരുന്ന ക്രിസ്തുമസിന്റെ ഒന്നാം ഞായറാഴ്ച മുതൽ കുർബാനയർപ്പിക്കുന്ന പുരോഹിതർ കിഴക്കിനഭിമുഖമായി നിന്നുകൊണ്ട് ബലിയർപ്പിക്കണം എന്നൊരു നിർദ്ദേശം അദ്ദേഹം വയ്ക്കുകയുണ്ടായി. ഈ അഭിപ്രായത്തെ അനുകൂലിച്ചും, പ്രതികൂലിച്ചും വളരെയധികം പ്രതികരണങ്ങൾ ഉടൻ തന്നെ ഉണ്ടായി.

**രണ്ടാം വത്തിക്കാൻ കൗൺസിലും, ആരാധനയും**

രണ്ടാം വത്തിക്കാൻ കൗൺസിൽ ചർച്ച ചെയ്തു അംഗീകരിച്ച ആദ്യത്തെ പ്രമാണരേഖ ആരാധനയെക്കുറിച്ചുള്ളതാണ്. വാഴ്ത്തപ്പെട്ട പോൾ 6-ാമൻ മാർപാപ്പ "സാക്രോസാങ്തും കൊഞ്ചീലിയം" *(Sacrosanctum Concilium)* എന്ന പേരിൽ 1963 ഡിസംബർ 4-ാം തീയതി അതു പ്രസിദ്ധപ്പെടുത്തി. ആരാധനക്രമാനുഷ്ഠാനങ്ങളിൽ എടുത്ത പറയത്തക്ക ചില മാറ്റങ്ങൾ ഈ പ്രമാണരേഖ നടപ്പിലാക്കി. ആരാധനാഭാഷ പ്രാദേശികഭാഷയിലാക്കാനുള്ള നിർദ്ദേശം, ഒന്നിൽ കൂടുതൽ വൈദികർ ഒരുമിച്ചു കുർബാന അർപ്പിക്കുവാനുള്ള അനുവാദം, വിശ്വാസികൾക്ക് കർത്താവിന്റെ തിരുശരീരവും, തിരുരക്തവും ഒരുമിച്ചു കുർബാനയിൽ സ്വീകരിക്കുവാനുള്ള അനുവാദം



എന്നിവ കൗൺസിലിലെ നിർദ്ദേശങ്ങളിൽ ചിലതു മാത്രമാണ്. ഇപ്പോൾ ചർച്ചാവിഷയമായിരിക്കുന്ന പുരോഹിതർ ജനങ്ങളെ അഭിമുഖീകരിച്ചു കുർബാന അർപ്പിക്കുന്ന രീതി കൗൺസിലിനുശേഷം വന്ന ഒരു മാറ്റമാണ്. ഒട്ടുമിക്ക മാറ്റങ്ങളും ആരാധന അർത്ഥവത്തും സജീവവും ആക്കുന്നതിനു സഹായിച്ചു. എന്നാൽ ചില മാറ്റങ്ങൾ ദൈവീകരഹസ്യങ്ങളെ അടയാളങ്ങളിലൂടെയും, പ്രതീകങ്ങളിലൂടെയും അവതരിപ്പിക്കാനുള്ള ആരാധനയുടെ ശക്തിയെ ഇല്ലാതാക്കി എന്നു വിശ്വസിക്കുന്ന ദൈവശാസ്ത്രജ്ഞരുമുണ്ട്.

**ബനഡിക്ട് മാർപാപ്പയും ആരാധനയും**

ആരാധനക്രമരീതികളെക്കുറിച്ചുള്ള വിഷയങ്ങളിൽ ആഴമായ അറിവുണ്ടായിരുന്ന വ്യക്തിയാണ് ബനഡിക്ട് മാർപാപ്പ. അദ്ദേഹത്തിന്റെ "ആരാധനയുടെ ആത്മാവ്" *(The Spirit of Liturgy)* എന്ന ഗ്രന്ഥം ആരാധനയുടെ ദൈവശാസ്ത്രം വിവരിക്കുന്ന ആധികാരിക പുസ്തമായി പലരും കണക്കാക്കുന്നു. അതുപോലെ തന്നെ രണ്ടാം വത്തിക്കാൻ കൗൺസിലിൽ സജീവമായി സംബന്ധിച്ച വ്യക്തിയെന്ന നിലയിൽ കൗൺസിലിന്റെ ചിന്താധാരകളെക്കുറിച്ച് അദ്ദേഹത്തിന് നല്ല അറിവുണ്ട്. കൗൺസിലിന്റെ പേരിൽ നടന്ന ചില മാറ്റങ്ങളെ മാർപാപ്പ പ്രോത്സാഹിപ്പിച്ചിരുന്നില്ല. കിഴക്കിനഭിമുഖമായി പുരോഹിതൻ ബലിയർപ്പിക്കുന്നതിനെക്കുറിച്ചു അദ്ദേഹം എഴുതുന്നു: "കുർബാന അർപ്പിക്കുമ്പോൾ പുരോഹിതൻ, പ്രത്യേകിച്ചും പ്രധാനപ്പെട്ട അവസരങ്ങളിൽ, കിഴക്കോട്ടു നിന്നുകൊണ്ട് അർപ്പിക്കുന്നത് അത്യാവശ്യമാണ്. വൈദികനെ നോക്കിനില്ക്കുന്നതിന് യാതൊരു പ്രാധാന്യവുമില്ല. പ്രധാനപ്പെട്ടത് എല്ലാവരും ഒരുപോലെ കർത്താ

വിനെ നോക്കുകയെന്നതാണ്. ആരാധന ഒരു സംഭാഷണമല്ല. പിന്നെയോ, വരാനിരിക്കുന്നവനെ നോക്കിപ്പാർത്തുകൊണ്ടുള്ള ഒരു പ്രാർത്ഥനയാണ്". ഈ ആശയങ്ങളെ പ്രോത്സാഹിക്കുന്നതിന്റെ അടയാളമായി ഒരു പ്രത്യേക കല്പന മുഖാന്തിരം *(Summorum Pontificum)* 2007 മുതൽ ലത്തീൻ കുർബാന വത്തിക്കാൻ കൗൺസിലിനു മുൻപു നിലനിന്ന രീതിയിൽ അർപ്പിക്കാൻ അനുവാദം നല്കി.

**ആരാധനയുടെ കേന്ദ്രം ദൈവം**

ആഴമായ ദൈവശാസ്ത്രത്തിൽ അധിഷ്ഠിതമാണ് കിഴക്കിനഭിമുഖമായി നിന്നുകൊണ്ടുള്ള ആരാധന. സഭയുടെ ആരാധനാവിധികൾ ക്രിസ്തുവിന്റെ രക്ഷാകര അനുഭവം വിശ്വാസികക്കു പ്രദാനം ചെയ്യുന്നതിനുള്ള മാർഗമാണ്. ക്രിസ്തീയ ജീവിതത്തിൽ വളരുന്നതിനും, ആഴപ്പെടുന്നതിനും ആരാധനയിലുള്ള സജീവ പങ്കാളിത്വം അത്യന്താപേക്ഷിതമാണ്. വിശുദ്ധമായതും, വിശുദ്ധീകരിക്കപ്പെടുന്നതുമായ കർമ്മമായതിനാൽ സാധാരണ ആളുകളുടെ ഒരു കൂട്ടമല്ല ആരാധനയിൽ സംബന്ധിക്കുന്ന വിശ്വാസിസമൂഹം. ആയതിനാൽ സഭയുടെ ആരാധനയുടെ കേന്ദ്രം ദൈവമാണ്, മനുഷ്യനല്ല. ദൈവത്തെ ആരാധിക്കാൻ വേണ്ടിയാണ് വിശ്വാസികൾ ദൈവാലയത്തിൽ ഒരുമിച്ചുകൂടുന്നത്. കർദ്ദിനാൾ റാറ്റ്സിംഗർ എഴുതുന്നു "ആരാധന നമ്മുടെ പ്രവർത്തനത്തിന്റെ വേദിയാക്കാൻ ശ്രമിക്കുമ്പോൾ ഏറ്റവും പ്രധാനപ്പെട്ട കാര്യം നാം മറന്നുപോകുന്നു – ദൈവം. അതിനാൽ ആരാധന ദൈവകേന്ദ്രീകൃതമാണെന്നു നാം തിരിച്ചറിയണം. ദൈവത്തെ മറന്നുകൊണ്ടുള്ള പ്രവർത്തനമാണ് ഇന്നത്തെ കാലഘട്ടത്തിലെ ഏറ്റവും വലിയ അപകടവും" മറ്റൊർത്ഥത്തിൽ മനുഷ്യകേന്ദ്രീകൃത ആരാധനയിൽ ദൈവത്തിന്റെ അസാന്നിദ്ധ്യമായിരിക്കും ഉണ്ടാവുക.

**കിഴക്കിന്റെ പ്രാധാന്യം**

വി. ഗ്രന്ഥ കേന്ദ്രീകൃതമായും, യഹൂദന്മാരുടെ ആരാധനാ രീതികളിൽ നിന്നുമാണ് കിഴക്കിന് ഇത്രയും പ്രാധാന്യം കൈവരുന്നത്. ദൈവം സൃഷ്ടിയുടെ ആരംഭത്തിൽ ഏദൻ തോട്ടം സ്ഥാപിച്ച് മനുഷ്യനെ അധിവസിപ്പിച്ചത് പറുദീസായിൽ കിഴക്കുവശത്താണ് (ഉല്പത്തി 2:8). മോശയും, അഹറോനും, പുത്രന്മാരും സമാഗമകൂടാരത്തിന്റെ കിഴക്കുവശത്തു നിന്നുകൊണ്ട് പ്രാർത്ഥിക്കണമെന്ന് ദൈവം കല്പിക്കുന്നു (സംഖ്യ 3:38). ഉടമ്പടിയുടെ പേടകം എപ്പോഴും കിഴക്കിനഭിമുഖമായി സഞ്ചരിച്ചിരുന്നു. അതുപോലെ തന്നെ യറുശലേം ദേവാലയം കിഴക്കൻ ദിശയിലാണ് നിർമ്മിച്ചത്. പ്രവാസകാലത്തു ഇസ്രായേൽ ജനം പ്രാർത്ഥനയ്ക്കായി ഒരുമിച്ചു കൂടിയിരുന്ന സിനഗോഗുകൾ ജറുസലേമിന്റെ (കിഴക്കോട്ട്) ദിശയിലായിരുന്നു നിർമ്മിച്ചത്. എസക്കിയേൽ പ്രവാചകൻ എഴുതുന്നു: "ഇസ്രായേലിന്റെ ദൈവത്തിന്റെ മഹത്വം അതാ, കിഴക്കുനിന്നും വരുന്നു (എസ. 43:2).

നീതിസൂര്യനായ കർത്താവ് വിധിക്കാനായി രണ്ടാമതു വരുന്നത് കിഴക്കു നിന്നായിരിക്കുമെന്ന് വി. ഗ്രന്ഥത്തിൽ പറയുന്നു: "കിഴക്കുനിന്നും പടിഞ്ഞാറോട്ടുപായുന്ന മിന്നൽപിണർപോലെ ആയിരിക്കും മനുഷ്യപുത്രന്റെ ആഗമനം" (മത്താ. 24:27). കർത്താവിനെ കുരിശിൽ തറച്ചത് പടിഞ്ഞാറിനഭിമുഖമായിട്ടാണ്. അതിനാൽ ക്രൂശിതനായ ക്രിസ്തുവിനെ കിഴക്കോട്ടു നോക്കി നാം



പ്രാർത്ഥിക്കുന്നു. കർദ്ദിനാൾ റാറ്റ്സിംഗർ എഴുതുന്നു: "സിനഗോഗിൽ പ്രാർത്ഥനയ്ക്കായി ഒരുമിച്ചുകൂടിയിരുന്ന യഹൂദർ ജറുസലേമിനെ നോക്കി പ്രാർത്ഥിച്ചതുപോലെ, ക്രിസ്തീയ ആരാധനയില നമ്മുടെ ദൃഷ്ടി കർത്താവിലർപ്പിച്ചു പ്രാർത്ഥിക്കുന്നു. തീർത്ഥാടകരായ ദൈവജനം കിഴക്കിനഭിമുഖമായി പ്രാർത്ഥിക്കുന്നു. കാരണം, അവിടെനിന്നാണ് നമ്മുടെ കർത്താവ് വരുന്നത്". അതുകൊണ്ടു തന്നെയാണ് നമ്മുടെ ദേവാലയങ്ങളെല്ലാം കിഴക്കിനഭിമുഖമായി നിർമ്മിക്കണമെന്നു പറയുന്നതും. അതുപോലെതന്നെ സൂര്യനുദിക്കുന്നതിനു മുൻപുതന്നെ മറ്റൊന്നും ചെയ്യാതെ, ദൈവസന്നിധിയിൽ വന്നു നീതിസൂര്യനായ കർത്താവിനെ നോക്കി പ്രാർത്ഥിക്കുന്നത് ക്രിസ്തീയ വിശ്വാസത്തിന്റെ ഭാഗമായിരിക്കുന്നതും.

**കർദ്ദിനാൾ സാറായുടെ**
**അഭിപ്രായത്തിന്റെ പ്രസക്തി**

കർദ്ദിനാൾ സാറ പ്രകടിപ്പിച്ച അഭിപ്രായം സഭയിലെ വലിയൊരു വിഭാഗത്തിന്റെ ചിന്താഗതിയായിട്ടാണ് കരുതപ്പെടുന്നത്. മുകളിൽവിവരിച്ച കാരണങ്ങൾ ഇത്തരത്തിലുള്ള ചിന്താഗതിക്ക് ബലമേകുന്നു. വത്തിക്കാൻ കൗൺസിലിൽ ഇങ്ങനെയാരു നിർദ്ദേശം ഇല്ലാതിരുന്നതിനാലും, ദൈവശാസ്ത്രപരമായി അടിസ്ഥാനമില്ലാത്തതിനാലും പഴയ പാരമ്പര്യത്തിലേക്ക് തിരിച്ചുപോകുന്നത് എന്തുകൊണ്ടും അർത്ഥവത്താണെന്നാണ് കർദ്ദിനാൾ സാറയെപ്പോലുള്ളവർ പറയുന്നത്. അദ്ദേഹം മറ്റൊരു പ്രസക്തമായ കാര്യം കൂടി പറയുന്നുണ്ട്. കിഴക്കിനഭിമുഖമായി ബലിയർപ്പിക്കുന്നത് കത്തോലിക്കാസഭയുടെ സഭൈക്യ പരിശ്രമങ്ങൾക്ക് ആക്കം കൂട്ടും. 1960 വരെ പാശ്ചാത്യ-പൗരസ്ത്യ സഭകൾ കിഴക്കോട്ടുനിന്നുകൊണ്ടാണ് പ്രാർത്ഥിച്ചിരുന്നത്. ആ ആരാധനാരീതിയ്ക്ക് മാറ്റം വരുത്തിയിരിക്കുന്നത് പാശ്ചാത്യസഭ മാത്രമാണ്. ഐക്യത്തിന് ഏറ്റം ആവശ്യമായ പ്രാർത്ഥനയിലുള്ള ഐക്യം ഇത്തരത്തിലുള്ള പരിശ്രമങ്ങളിലൂടെ കണ്ടെത്താം. കർദ്ദിനാൾ സാറ വത്തിക്കാൻ കൗൺസിലിന്റെ നവീകരണ പരിശ്രമങ്ങളെ തള്ളിപ്പറയുകയല്ല ചെയ്യുന്നത്, പിന്നെയോ അതിന്റെ പേരിൽ നടക്കുന്ന അനാവശ്യമാറ്റങ്ങളെ നിരുത്സാഹപ്പെടുത്തുകയാണ്. അതായത് ദൈവത്തെ എല്ലാ ആരാധനയുടെയും കേന്ദ്രമാക്കണമെന്ന് ആഹ്വാനം ചെയ്യുകയാണ് ചെയ്തിരിക്കുന്നത്.

കിഡ്സ്‌വേൾഡ്



**ഉണ്ണി അമ്മയമ്പലം**

# ഗാന്ധിജിയിൽ നിന്ന് മാനസാന്തരം



സ്വാതന്ത്ര്യസമരം ശക്തമായിക്കൊണ്ടിരിക്കുന്ന കാലം. ഗാന്ധിജിയുടെ നേതൃത്വം ജനങ്ങൾക്ക് ഉണർവും ഉന്മേഷവും നല്കി.

ജനങ്ങളെ ആവേശഭരിതരാക്കി സ്വാതന്ത്ര്യസമരത്തിന്റെ ഗുണങ്ങൾ അവർക്കു പകർന്നുകൊടുക്കുന്നതിനായി ഗാന്ധിജി ഒരിക്കൽ ബംഗാളിലെ ഒരു ഗ്രാമത്തിൽ എത്തി.

അവിടെ ഏറ്റവും വലിയ ധനികനായിരുന്ന ഒരു ജമീന്ദാരുടെ വീട്ടിലായിരുന്നു സമ്മേളനം സംഘടിപ്പിച്ചിരുന്നത്. ഗാന്ധിജിയെ ഒരു നോക്കു കാണാനും അദ്ദേഹത്തിന്റെ വാക്കുകൾ കേൾക്കാനുമായി നൂറുകണക്കിനാളുകൾ അവിടെ തിങ്ങിക്കൂടിയിരുന്നു.

സമ്മേളനം തുടങ്ങുന്നതിനുമുമ്പ് പ്രാർത്ഥന ചെല്ലാൻ ഗാന്ധിജി എഴുന്നേറ്റു. വലിയ തിരക്കായിരുന്നു അപ്പോൾ. ഒരുപാടാളുകൾ. കലപിലശബ്ദങ്ങൾ. തൊട്ടടുത്ത് ഒരു ജനൽ അടഞ്ഞുകിടക്കുന്നത് ഗാന്ധിജി കണ്ടു. അദ്ദേഹം ജമീന്ദാരോടു ചോദിച്ചു: ഹേ സാബ്, ആ ജനാല ഒന്നു തുറന്നിടുമോ....? അപ്പോൾ എല്ലാവർക്കും നന്നായി കേൾക്കാൻ കഴിയുമല്ലോ.

ജനാലയോട് ചേർന്നാണ് ജമീന്ദാർ ഇരുന്നിരുന്നത്. ഗാന്ധിജിയുടെ ചോദ്യം കേട്ട ഉടനേ അയാൾ പുറത്തുനിന്ന തന്റെ വേലക്കാരനെ കൈകൊട്ടിവിളിച്ചു എന്നിട്ടു പറഞ്ഞു: വേഗം ആ ജനാല തുറന്നിടൂ...

ജമീന്ദാരുടെ ഈ പ്രവൃത്തി ഗാന്ധിജി ശ്രദ്ധിക്കുന്നുണ്ടായിരുന്നു. വേലക്കാരൻ എത്തുംമുമ്പേ ഗാന്ധിജി തിടുക്കത്തിൽ നടന്നു ചെന്ന് ജനൽ തുറന്നു. ഉടനേ അദ്ദേഹം പ്രാർത്ഥന തുടങ്ങുകയും ചെയ്തു.

ഇതു കണ്ട് ജമീന്ദാർക്ക് വല്ലാത്ത നാണക്കേടു തോന്നി. തൊട്ടടുത്തിരുന്നവരും ഇതെല്ലാം കണ്ടു. അധികം താമസിയാതെ യോഗം തീർന്നു. ഗാന്ധിജിയെ അടുത്തു കാണാനും വന്ദിക്കാനുമായി ആളുകൾ തിക്കിത്തിരക്കി മുന്നോട്ടുവന്നു.

ഇതിനിടയിൽ അവിടെ മേശപ്പുറത്തുവച്ചിരുന്ന ഒരു പൂപ്പാത്രം താഴെവീണ് പൊട്ടി. ശബ്ദം കേട്ട് ജമീന്ദാർ തല ഉയർത്തി നോക്കി. അയാൾ കോപിക്കുമോ..? അതായിരുന്നു എല്ലാവരുടേയും പേടി. പെട്ടെന്ന് ജമീന്ദാർ ഓടിവന്ന് പൊട്ടിയ പൂപ്പാത്രത്തിന്റെ കഷ്ണങ്ങളെല്ലാം ഒറ്റക്കു തന്നെ പെറുക്കിയെടുത്തു. അയാൾ തന്നെ അതു പുറത്തുകൊണ്ടുപോയി കളയുന്നത് ആളുകൾ അതിശയത്തോടെ നോക്കി നിന്നു. ഏതു നിസ്സാരകാര്യത്തിലും വേലക്കാരനെ വിളിക്കുന്ന പ്രകൃതക്കാരനായിരുന്നു അയാൾ.

ഗാന്ധിജിയുടെ ഈ പെരുമാറ്റം ജമീന്ദാരുടെ മനസ്സിൽ വലിയൊരു മാറ്റമുണ്ടാക്കി. അന്നുമുതൽ പലകാര്യങ്ങളും അയാൾ സ്വയം ചെയ്യാൻ തുടങ്ങി.

ഗാന്ധിജിയുടെ ഇത്തരം നന്മകൾ സത്യസന്ധമായിരുന്നു. സ്വയം താഴ്ത്തുന്നവനെ ദൈവം ഉയർത്തും. തന്നെത്താൻ താഴ്ത്തുന്നവൻ മറ്റുള്ളവരാൽ ഉയർത്തപ്പെടും. ഗാന്ധിജിയുടെ ജീവിതം പഠിപ്പിക്കുന്നത് അത്തരത്തിലുള്ള എത്രയോ നന്മകളാണ്. ജീവിതവിശുദ്ധിയും നന്മയും കൊണ്ട് മറ്റുള്ളവരെ മാനസാന്തരത്തിലേക്കു നയിക്കാൻ നമ്മുടെ വിനയവും എളിമയും കാരണമാകട്ടേയെന്നു നമുക്കു പ്രാർത്ഥിക്കാം.



വിശേഷം

# ആത്മീയ നിറവിൽ മാർ ഈവാനിയോസ് ഓർമ്മപെരുന്നാൾ



മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ ശില്പിയും തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ പ്രഥമ മെത്രാപോലീത്തായും ബഥനി സന്യാസ പ്രസ്ഥാനത്തിന്റെ സ്ഥാപകനുമായ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ 63-ാം ഓർമ്മപെരുന്നാൾ വിപുലമായ പരിപാടികളോടെ ഭക്തി നിർഭരമായി ആഘോഷിച്ചു.

**വർഷം മുഴുവൻ കബറിടത്തിൽ മദ്ധ്യസ്ഥ പ്രാർത്ഥന**

ഈ വർഷത്തെ ഓർമ്മപെരുന്നാളിനോടനുബന്ധിച്ച് ആരംഭിച്ച പുതിയ ശുശ്രൂഷയായിരുന്നു കബറിടത്തിൽ നടന്ന മദ്ധ്യസ്ഥ പ്രാർത്ഥന. ഈ വർഷം ജൂലൈ 1 മുതൽ വർഷം മുഴുവൻ നടക്കുന്ന മദ്ധ്യസ്ഥ പ്രാർത്ഥനക്ക് ആരംഭം കുറിച്ചുകൊണ്ട് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ അത്യുന്നത കർദിനാൾ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ തിരി തെളിച്ചു. രാവിലെ 9 മണി മുതൽ ആരംഭിക്കുന്ന മദ്ധ്യസ്ഥ പ്രാർത്ഥന വൈകിട്ട് വിശുദ്ധ കുർബാനയോടു കൂടി അവസാനിക്കും. സുവിശേഷ സംഘത്തിന്റെ ആഭിമുഖ്യത്തിലാണ് പ്രാർത്ഥന നടക്കുന്നത്. ഓർമ്മ

പെരുന്നാൾ ദിവസങ്ങളിൽ വിവിധ സന്യാസിനി ഭവനങ്ങൾ, സെമിനാരികൾ, സ്ഥാപനങ്ങൾ എന്നിവയുടെ ആഭിമുഖ്യത്തിൽ മദ്ധ്യസ്ഥ പ്രാർത്ഥന നടന്നു.

## പുണ്യ പദയാത്രകൾ

ഓർമ്മപെരുന്നാളിന് മുന്നൊരുക്കമായി നോമ്പുനോക്കി പ്രാർത്ഥിച്ച് ആയിരങ്ങളാണ് വിവിധ സ്ഥലങ്ങളിൽ നിന്നും കബറിടത്തിലേക്ക് പദയാത്രയായും തീർത്ഥാടക സംഘങ്ങളായും എത്തിച്ചേർന്നത്. പ്രധാന പദയാത്ര റാന്നി-പെരുന്നാട്ടിൽ നിന്നും ജൂലൈ 10-ന് കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്തു. മാവേലിക്കര പുതിയകാവിലുള്ള മാർ ഈവാനിയോസ് ജന്മഗൃഹമായ പണിക്കർ വീട്ടിൽ നിന്നും ആരംഭിച്ച പദയാത്ര ജൂലൈ 9-ന് ബിഷപ് ജോഷ്വാ മാർ ഇഗ്നാത്തിയോസ് ഉദ്ഘാടനം ചെയ്തു. തിരുവല്ലാ സെന്റ് ജോൺസ് കത്തീഡ്രലിൽ നിന്നും ആരംഭിച്ച പദയാത്ര ആർച്ചുബിഷപ് തോമസ് മാർ കൂറിലോസ് പിതാവ് ഉദ്ഘാടനം ചെയ്തു. മാർത്താണ്ഡം കത്തീഡ്രൽ ദൈവാലയത്തിൽ നിന്നും ആരംഭിച്ച പദയാത്ര ബിഷപ് വിൻസെന്റ് മാർ പൗലോസ് പിതാവ് ഉദ്ഘാടനം ചെയ്തു. ബിഷപ് ജേക്കബ് മാർ ബർണാബാസ് പിതാവിന്റെ നേതൃത്വത്തിൽ ഡൽഹി-ഗുഡ്ഗാവ് രൂപതയിലെ വിവിധ ഭാഗങ്ങളിൽ നിന്നും തീർത്ഥാടകർ എത്തി പ്രധാന പദയാത്രയോട് ചേർന്ന് കബറിങ്കൽ എത്തിചേർന്നു. ബിഷപ് തോമസ് മാർ അന്തോണിയോസ് പിതാവിന്റെ നേതൃത്വത്തിൽ പൂനാ-കട്കി എക്സാർക്കേറ്റിൽ നിന്നും തീർത്ഥാടകർ എത്തിച്ചേർന്നു പ്രധാന പദയാത്രയുമായി ചേർന്നു. ഇവ കൂടാതെ പുത്തൂർ, ബത്തേരി, മൂവാറ്റുപുഴ, കട്ടപ്പന തുടങ്ങിയ കേന്ദ്രങ്ങളിൽ നിന്നും തീർത്ഥാടകർ എത്തിച്ചേർന്നു. ഈ വർഷം പഞ്ചാബ്, ഒഡീഷ, ആസാം തുടങ്ങിയ സ്ഥലങ്ങളിലെ തദ്ദേശീയരായ വിശ്വാസികൾ ഓർമ്മപെരുന്നാളിനണിചേർന്നു. കൊല്ലം തങ്കശ്ശേരി അരമന ചാപ്പലിൽ നിന്നും, തിരുവനന്തപുരം, മാവേലിക്കര, പത്തനംതിട്ട എന്നിവിടങ്ങളിലെ വിവിധ വൈദിക ജില്ലകളിൽ നിന്നും തീർത്ഥാടന പദയാത്രകൾ കബറിടത്തിൽ എത്തിച്ചേർന്നു. വെയിലും മഴയും സഹിച്ച് കാഷായ വസ്ത്രമണിഞ്ഞ് പ്രാർത്ഥനാപൂർവ്വം അനേകരാണ് കബറിടത്തിൽ എത്തിയത്.

## റാന്നി-പെരുന്നാട് ബഥനി ആശ്രമത്തിൽ കാതോലിക്കാ ബാവാ തിരുമേനിയുടെ സന്ദർശനം

ഈ വർഷത്തെ ഓർമ്മപെരുന്നാളിനോടനുബന്ധിച്ച് ജൂലൈ 9-ന് റാന്നി-പെരുന്നാട്ടിലെത്തിയ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ അത്യുന്നത കർദിനാൾ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ മുണ്ടൻമലയിലെ ബഥനി ആശ്രമം സന്ദർശിച്ചു. ഇപ്പോൾ മലങ്കര ഓർത്തഡോക്സ് സഭയുടെ ചുമതലയിലുള്ള ഈ ആശ്രമത്തിലാണ് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി ബഥനി സന്യാസ സമൂഹത്തിന് രൂപം നൽകിയത്. 50 വർഷങ്ങൾക്കു ശേഷമാണ് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവൻ ഈ ആശ്രമം സന്ദർശിക്കുന്നത്. ഭാഗ്യ സ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി മുൻപ് ഈ ആശ്രമം സന്ദർശിച്ചപ്പോൾ അന്ന് അവിടെ ഉണ്ടായിരുന്ന മാർ ഈവാനിയോസ് തിരുമേനിയുടെ ശിഷ്യൻ കൂടിയായ മാർ തേവോദോസിയോസാണ് സ്വീകരിച്ചത്. അഭിവന്ദ്യ ക്ലീമീസ് ബാവാ തിരുമേനിയെ ആശ്രമം സുപ്പീരിയർ വന്ദ്യ മത്തായി അച്ചൻ സ്വീകരിച്ചു. ബാവാ തിരുമേനി പ്രാർത്ഥനകൾ നട

ത്തുകയും ആശ്രമത്തിൽ കബറടങ്ങിയിരിക്കുന്ന പിതാക്കന്മാരുടെ കബറിടത്തിൽ ധൂപപ്രാർത്ഥന നടത്തുകയും ചെയ്തു. പിറ്റേദിവസം മാർ ഈവാനിയോസ് പിതാവിന്റെ കബറിടത്തിലേക്ക് ആരംഭിച്ച പദയാത്രയുടെ ആശിർവാദ കർമ്മത്തിൽ ബഥനി ആശ്രമം സുപ്പീരിയർ വന്ദ്യ മത്തായി അച്ചൻ പങ്കെടുക്കുകയും ചെയ്തു. ഈ കാര്യത്തിൽ മലങ്കര ഓർത്തഡോക്സ് സഭ പുലർത്തിയ അന്തസ്സുള്ള സമീപനം മാതൃകാപരമാണ്.

## ന്യൂയോർക്ക് കർദിനാൾ തിമോത്തി ഡോളൻ തിരുമേനി മുഖ്യാതിഥി

അമേരിക്കൻ ഐക്യനാടുകളിലെ ന്യൂയോർക്ക് അതിരൂപതയുടെ അദ്ധ്യക്ഷൻ അത്യുന്നത കർദിനാൾ തിമോത്തി ഡോളൻ തിരുമേനിയായിരുന്നു ഈ വർഷം ഓർമ്മപെരുന്നാളിൽ മുഖ്യാതിഥിയായി എത്തിച്ചേർന്നത്. മലങ്കര കത്തോലിക്കാസഭയുടെ പാരമ്പര്യങ്ങളിലും, ആരാധനാ ക്രമത്തിലും, സജീവമായ വിശ്വാസ ചൈതന്യത്തിലും കർദിനാൾ അതീവ സന്തുഷ്ടി പ്രകടിപ്പിച്ചു.

## ഭക്തിസാന്ദ്രമായ മെഴുകുതിരി പ്രദക്ഷിണം

"മലങ്കര മക്കൾ തൻ കാവൽ പിതാവേ, നിന്റനുഗ്രഹമീ ദാസരിൽ ചൊരിഞ്ഞിടേണമെ". ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപോലീത്തായുടെ കബറിടത്തിൽ എത്തിച്ചേർന്ന ആയിരങ്ങൾ പ്രാർത്ഥനാ മന്ത്രങ്ങളുമായി മെഴുകുതിരി പ്രദക്ഷിണത്തിൽ അണിചേർന്നു. വൈകിട്ട് 5-ന് റാന്നി -പെരുന്നാട്, മാവേലിക്കര, മാർത്താണ്ഡം എന്നിവിടങ്ങളിൽ നിന്നുള്ള പ്രധാന പദയാത്രകൾ കബറിങ്കൽ എത്തിച്ചേർന്നു. റാന്നി-പെരുന്നാട്ടിൽ നിന്നും അഞ്ച് ദിവസം തീർത്ഥാടകരോടൊപ്പം നടന്ന



ബിഷപ് തോമസ് മാർ അന്തോണിയോസും മാവേലിക്കരയിൽ നിന്നുള്ള പദയാത്രക്ക് ബിഷപ് ജോഷ്വാ മാർ ഇഗ്നാത്തിയോസും മാർത്താണ്ഡത്തു നിന്നുള്ള പദയാത്രക്ക് ബിഷപ് വിൻസെന്റ് മാർ പൗലോസും നേതൃത്വം നൽകി.

വൈകിട്ട് മുതൽ തന്നെ പട്ടം സെന്റ് മേരീസ് കത്തീഡ്രലിലെ കബറിടവും പരിസരവും വിശ്വാസികളെ കൊണ്ട് നിറഞ്ഞു. തുടർന്ന് നടന്ന സന്ധ്യാ പ്രാർത്ഥനക്ക് മേജർ ആർച്ചുബിഷപ് കർദിനാൾ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ നേതൃത്വം നൽകി. സഭയിലെ മറ്റു മെത്രാപോലീത്താമാർ പങ്കെടുത്തു. തുടർന്ന് സുവിശേഷ സംഘത്തിന്റെ പുതിയ ബാച്ചിലെ അംഗങ്ങളുടെ കൈവയ്പ് ശുശ്രൂഷ നടന്നു. തുടർന്ന് നടന്ന മെഴുകുതിരി പ്രദക്ഷിണത്തിൽ ആയിരക്കണക്കിന് തീർത്ഥാടകർ പങ്കെടുത്തു. ഏറ്റവും മുന്നിലായി കാതോലിക്കാബാവായും, ഈ വർഷത്തെ വിശിഷ്ടാതിഥി ന്യൂയോർക്ക് ആർച്ചുബിഷപ് കർദിനാൾ തിമോത്തി ഡോളനും, മറ്റു മെത്രാപോലീത്താമാരും കത്തിച്ച തിരികളുമായി അണിചേർന്നു. കത്തീഡ്രലിൽ

നിന്ന് ആരംഭിച്ച പ്രദക്ഷിണം ജോൺപോൾ രണ്ടാമൻ ഗേറ്റ്, കാതോലിക്കേറ്റ് സെന്റർ, സെന്റ് മേരീസ് സ്കൂൾ വഴി, കത്തീഡ്രൽ കവാടത്തിലൂടെ കബറിടത്തിൽ എത്തിചേർന്നു. തുടർന്ന് കബറിടത്തിൽ അനുസ്മരണ പ്രാർത്ഥനയും ധൂപാർപ്പണവും നടന്നു.

## മാർ ഈവാനിയോസിന്റെ ജീവിതം ഈ കാലഘട്ടത്തിൽ ഏറ്റവും പ്രസക്തം: കർദിനാൾ തിമോത്തി ഡോളൻ



ഭയവും അക്രമവും വളരുന്ന ഈ കാലഘട്ടത്തിൽ ദൈവദാസൻ മാർ ഈവാനിയോസ് ഉയർത്തിപിടിച്ച ഐക്യവും അനുരഞ്ജനവും പ്രത്യാശ പകരുന്നതായി ന്യൂയോർക്ക് കർദിനാൾ തിമോത്തി ഡോളൻ. മാർ ഈവാനിയോസിനെ പോലുള്ള പുണ്യ പുരുഷന്മാർ നമുക്ക് ആവശ്യമാണെന്ന് കർദിനാൾ ഡോളൻ പറഞ്ഞു. മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെയും ബഥനി ആശ്രമത്തിന്റെയും സ്ഥാപകനായ ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപോലീത്തായുടെ 63-ാം ഓർമ്മപെരുന്നാളിനോടനുബന്ധിച്ച് തിരുവനന്തപുരം പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ നടന്ന സമൂഹബലി മദ്ധ്യേ നൽകിയ വചന സന്ദേശത്തിലാണ് കർദിനാൾ ഡോളൻ ഇപ്രകാരം പറഞ്ഞത്. യേശുക്രിസ്തു അഞ്ചപ്പം വർദ്ധിപ്പിച്ച് അയ്യായിരം പേർക്ക് നൽകിയതു പോലെയാണ് മാർ ഈവാനിയോസ് ആരംഭിച്ച പുനരൈക്യ പ്രസ്ഥാനത്തെ ദൈവം വളർത്തിയത്. യേശുവിനെ അനുകരിക്കുവാനുള്ള അദമ്യമായ ആഗ്രഹമാണ് മലങ്കരയിൽ ബഥനി സന്യസ പ്രസ്ഥാനത്തിന് രൂപം കൊടുക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതെന്ന് കർദിനാൾ ഡോളൻ പറഞ്ഞു. സുവിശേഷത്തെ പാഠപുസ്തകമാക്കുവാൻ ഉപദേശിച്ച മാർ ഈവാനിയോസിനെ അദ്ദേഹം അനുസ്മരിച്ചു. രാവിലെ 8-ന് കത്തീഡ്രൽ ഗേറ്റിൽ എത്തിയ ന്യൂയോർക്ക് ആർച്ച്ബിഷപ് കർദിനാൾ തിമോത്തി ഡോളനെ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ ഹാരമണിയിച്ച് സ്വീകരിച്ചു. തുടർന്ന് കബർ ചാപ്പലിൽ ദൈവദാസൻ മാർ ഈവാനിയോസിന്റെ കബറിടം കർദിനാൾ ഡോളൻ സന്ദർശിച്ച് പ്രാർത്ഥന നടത്തി. അംശവസ്ത്രങ്ങൾ ധരിച്ച വൈദികരും മെത്രാപോലീത്താമാരും തുടർന്ന് സമൂഹബലിക്കായി കത്തീഡ്രലിലേക്ക് പ്രദക്ഷിണമായി നീങ്ങി. ഏറ്റവും പിന്നിലായി കാതോലിക്കാബാവായും ന്യൂയോർക്ക് ആർച്ച്ബിഷപ്പും നീങ്ങി. കാതോലിക്കാബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ സമൂഹബലി നടന്നു. തന്റെ സ്വാഗത പ്രസംഗത്തിൽ സാർവ്വത്രിക സഭയിലും പൊതു സമൂഹത്തിലും കർദിനാൾ ഡോളൻ ഉയർത്തിപിടിക്കുന്ന സുവിശേഷ മൂല്യങ്ങളെ മലങ്കര സഭ വിലമതിക്കുന്നതായി ബാവാ പറഞ്ഞു. 1948-ൽ ന്യൂയോർക്ക് അതിരൂപത സന്ദർശിച്ച മാർ ഈവാനിയോസ് മെത്രാപോലീത്താക്ക് ലഭിച്ച അംഗീകാരം കർദിനാൾ ക്ലീമീസ് ബാവാ അനുസ്മരിച്ചു. ദൈവദാസൻ മാർ ഈവാനിയോസ് തന്റെ

ശുശ്രൂഷാകാലത്ത് ഉപയോഗിച്ച അംശവടിയും മോതിരവും സ്ലീബായുമാണ് കുർബാനക്ക് കാതോലിക്കാബാവാ ഉപയോഗിച്ചത്. നാഗപ്പൂർ ആർച്ച്ബിഷപ്പ് ഏബ്രഹാം വിരുതു കുളങ്ങര, ആർച്ച്ബിഷപ് തോമസ് മാർ കൂറിലോസ്, ബിഷപ്പുമാരായ, യൂഹാന്നോൻ മാർ ക്രിസോസ്റ്റം, ജോഷ്വാ മാർ ഇഗ്നാത്തിയോസ്, ജോസഫ് മാർ തോമസ്, ഏബ്രഹാം മാർ ജൂലിയോസ്, വിൻസെന്റ് മാർ പൗലോസ്, ജേക്കബ് മാർ ബർണാബാസ്, തോമസ് മാർ അന്തോണിയോസ്, സാമുവൽ മാർ ഐറേനിയോസ്, ഫിലിപ്പോസ് മാർ സ്തേഫാനോസ്, സഭയിലെ മുന്നൂറോളം വൈദികരും സഹകാർമ്മികരായിരുന്നു. സമൂഹബലിക്ക് ശേഷം കബറിടത്തിൽ അനുസ്മരണ പ്രാർത്ഥനയും ധൂപാർപ്പണവും നടന്നു. ആയിരക്കണക്കിന് തീർത്ഥാടകർ കബറിടത്തിൽ പ്രാർത്ഥിച്ച് അനുഗ്രഹം നേടി. സെന്റ് മേരീസ് സ്കൂൾ ഓഡിറ്റോറിയത്തിൽ എല്ലാ തീർത്ഥാടകർക്കും നേർച്ചയൂണ് നൽകി.







# ദൈവദാസൻ
# മാർ ഈവാനിയോസ്
# ഓർമ്മപ്പെരുന്നാൾ















RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 28-07-2016 Posting Date 28, 29 JULY 2016

Christavakahalam Monthly August 2016
Annual Subscription Rs. 150/-
Single Copy Rs. 15/-

**Cardinal Cleemis**
**School of Management Studies**
DEVOTED TO ETHICS & EXCELLENCE
MAR IVANIOS VIDYA NAGAR, NALANCHIRA
THIRUVANANTHAPURAM-695 015, KERALA, INDIA.

Affiliated to Cochin University of Science and Technology (CUSAT)
Approved by All India Council for Technical Education (AICTE), New Delhi.

# MBA ADMISSIONS 2016-18
(Two Year Full Time Programme with Dual Specialization)



**'A citadel for educational excellence and career enhancement'**
**A value driven initiative of MAR IVANIOS VIDYA NAGAR creating promising corporate leaders of tomorrow**

## *Our Programme Highlights*

- *World class infrastructure*
- *Excellent pedagogy*
- *Fully air conditioned lecture halls and seminar hall*
- *Well stocked library and e-journal facilities*
- *State-of-the art computer lab*
- *24 hours wi-fi enabled campus*
- *Qualified and highly experienced faculty*
- *Good industry interface*
- *Hostel facilities available*
- *Placement facilitation across industry sectors*





**Eligibility:**
- Valid CMAT/MAT/CAT/XAT/KMAT score
- Aggregate 50 percentage pass for a recognized degree programme

**For further details: Admission Coordinator**
**CARDINAL CLEEMIS SCHOOL OF MANAGEMENT STUDIES**
Mar Ivanios Vidya Nagar, Nalanchira P.O.,
Thiruvananthapuram-695 015, Kerala, India.
Tel: +91 471-2544770, 6066620, 9446342470
email: ccsmstvm@gmail.com, Website: www.ccsms.ac.in



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com